# മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവം നീണാൾ വാഴട്ടെ!

(റെഡ് ഫ്ളാഗ്, No. 3, 1966)



ചൈനാ പബ്ലിക്കേഷൻസ്,

കല്ലായ് റോഡ്, കോഴിക്കോട്-2,

കേരളം.

[ ഏപ്രിൽ 1970 ]

# *Long Live*
# *The Great Proletarian Cultural Revolution!*

**( Red Flag, No. 3, 1966 )**



CHINA PUBLICATIONS

KALLAI ROAD, CALICUT-2.

KERALA

( *April 1970* )

# മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവം നീണാൾ വാഴട്ടെ!

## (1966ലെ 3-ാംനമ്പ്ര് റെഡ് ഫ്ളാഗിന്റെ മുഖപ്രസംഗം)

ചെയർമാൻ മാവോ സെ തുങ്ങിന്റെയും ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടി കേന്ദ്രക്കമ്മിററിയുടേയും നേരിട്ടുള്ളനേതൃത്വത്തിൻ കീഴിൽ ചരിത്രത്തിൽ യാതൊരു സാദൃശ്യവുമില്ലാത്ത ഒരു മഹത്തായ ബഹുജന തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവം, ഒരു ഹിമപ്രവാഹത്തിന്റെ തടുക്കാനാവാത്ത ശക്തിയോടുകൂടി അതിവേഗത്തിലും ഊർജ്ജസ്വലതയോടുകൂടിയും കെട്ടഴിച്ചുവിടപ്പെടുകയാണ്.

മാവോ സെ തുങ് ചിന്തയുടെ മഹത്തായ രക്തപതാക ഉയരത്തിൽ പൊക്കിപ്പിടിച്ചുകൊണ്ട് തൊഴിലാളികളുടേയും കർഷകരുടേയും സൈനികഭടന്മാരുടേയും വിപ്ലവകാരികളായ കാഡർമാരുടേയും വിപ്ലവകാരികളായ ബുദ്ധിജീവികളുടേയും ബഹുജന വിഭാഗങ്ങൾ, പാർട്ടിക്കുള്ളിലേക്ക് നുഴഞ്ഞുകടന്ന ബൂർഷ്വാസിയുടെ പ്രതിനിധികളേയും എല്ലാതരം ഭീകര സത്വങ്ങളേയും, ബൂർഷ്വാസിയുടേയും ഫ്യൂഡൽ വർഗ്ഗത്തിന്റേയും എല്ലാ രൂപങ്ങളിലുമുള്ള അധഃപതിച്ച പ്രത്യയ ശാസ്ത്രത്തേയും തൂത്തെറിഞ്ഞുകൊണ്ടിരിക്കയാണ്. രാഷ്ട്രീയവും പ്രത്യയശാസ്ത്രപരവും സാംസ്കാരികവുമായ മുന്നണികളിൽ ഇന്നേവരെ അനുഭവപ്പെടാത്ത ഒരനുകൂല സാഹചര്യം ആവിർഭവിച്ചിട്ടുണ്ട്.

മേൽക്കൂരയിലും പ്രത്യയശാസ്ത്രരംഗത്തും എന്തൊക്കെ ബൂർഷ്വാസിയുടേതായുണ്ടോ അവയെയൊക്കെ ഉന്മൂലനാശം ചെയ്യാനും, എന്തൊക്കെ തൊഴിലാളി വർഗ്ഗത്തിന്റേതായുണ്ടോ അവയെയൊക്കെ പരിപോഷിപ്പിക്കാനുമുള്ള ഒരു അങ്ങേയററം തീക്ഷ്ണവും സങ്കീർണ്ണവുമായ സമരമാണിത് —മുതലാളിത്തം പുന:സ്ഥാപിക്കാൻ ശ്രമിച്ചുകൊണ്ട് ബൂർഷ്വാസിയും, അതിനെ തടുക്കാൻദൃഢനിശ്ചയം ചെയ്തുകൊണ്ട് തൊഴിലാളിവർഗ്ഗവും, തമ്മിലുള്ള ഒരു ജീവന്മരണ സമരമാണ് ഇത്. നമ്മുടെ രാജ്യത്ത് തൊഴിലാളിവർഗ്ഗ സർവ്വാധിപത്യവും സോഷ്യലിസത്തിന്റെ സാമ്പത്തികാടിത്തറയും സുദൃഢീകരിക്കാനും വികസിപ്പിക്കാനും കഴിയുമോ ഇല്ലയോ എന്നും, നമ്മുടെ പാർട്ടിയുടേയും രാജ്യത്തിന്റേയും നിറം മാറുമോ ഇല്ലയോ എന്നുമുള്ള പ്രശ്നത്തെ ഈ സമരം ബാധിക്കുന്നതാണ്. നമ്മുടെ പാർട്ടിയുടേയും നമ്മുടെ രാജ്യത്തിന്റേയും ഭാഗധേയത്തേയും ഭാവിയേയും മാത്രമല്ല ലോകവിപ്ലവത്തിന്റെ ഭാഗധേയത്തേയും ഭാവിയേയും കൂടി അതു ബാധിക്കുന്നു.

അധഃപതിക്കാൻ ഇടയുള്ളതും തൽഫലമായി പ്രതിവിപ്ലവകാരികളായി മാറുന്നതുമാണ്. മാത്രമല്ല പെററി ബൂർഷ്വാസിയുടെ തനിയെ തല പൊക്കുന്ന സ്വാധീനം മുതലാളിത്വത്തെ മുടക്കമില്ലാതെ കിളിർത്തു വളരാൻ ഇടയാക്കുന്നു. രാഷ്ട്രീയാധികാരം പിടിച്ചു പററിയിട്ടുണ്ടെങ്കിലും അതു് നഷ്ടപ്പെടുമെന്ന വിപത്തു് തൊഴിലാളി വർഗ്ഗം ഇപ്പോഴും അഭിമുഖീകരിക്കുകയാണ്. സോഷ്യലിസ്റ്റ് സമ്പ്രദായം സ്ഥാപിക്കപ്പെട്ടതിന്നു് ശേഷവും മുതലാളിത്ത പുനഃസ്ഥാപനത്തിൻെറ അപകടം ഇപ്പോഴും നില നില്ക്കുകയാണ്. ഈ കാര്യത്തിൽ ഗുരുതരമായ ശ്രദ്ധ ചെലുത്തുന്നതിലും ആവശ്യമായ നടപടികൾ എടുക്കുന്നതിലും പരാജയപ്പെടുകയാണെങ്കിൽ നമ്മുടെ പാർട്ടിയുടേയും നമ്മുടെ രാജ്യത്തിൻെറയും നിറം മാറുന്നതിൽ ചെന്നവസാനിക്കുന്നതും കോടിക്കണക്കിനുള്ള നമ്മുടെ ജനങ്ങളുടെ ജീവഹാനിക്കിടയാക്കുന്നതുമാണ്.

ഉൽപാദനോപകരണങ്ങളുടെ ഉടമാവകാശത്തിൻെറ സോഷ്യലിസ്റ്റ് പരിവർത്തനം സാധിതപ്രായമായതിന്നുശേഷവും മറിച്ചിടപ്പെട്ട ഭൂപ്രഭുവർഗ്ഗത്തിൻെറയും മുതലാളി വർഗ്ഗത്തിൻേറയും ഏററവും പ്രധാനപ്പെട്ട ഒരു ശക്തികേന്ദ്രമാണ് ബൂർഷ്വാ, ഫ്യൂഡൽ പ്രത്യയശാസ്ത്രങ്ങൾ. പുനഃസ്ഥാപനത്തിന്നുള്ള അവരുടെ പരിശ്രമങ്ങൾ എല്ലാററിലും ഒന്നാമതായി ലക്ഷ്യം വെക്കുന്നത് പ്രത്യയ ശാസ്ത്രരംഗത്തിൻെറമേൽ തങ്ങളുടെ പിടുത്തം സ്ഥാപിക്കാനും, ബഹുജനങ്ങളെ വഞ്ചിക്കാനായി സാധ്യതയുള്ള എല്ലാ മാർഗ്ഗങ്ങൾ വഴിയും അധഃപതിച്ച തങ്ങളുടെ ആശയങ്ങളെ ഉപയോഗിക്കാനുമാണ്. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൻെറ അട്ടിമറിക്കുവേണ്ടിയുള്ള ബൂർഷ്വാസിയുടെ തെയ്യാറെടുപ്പാണ് പ്രത്യയശാസ്ത്രത്തിൻെറ പിടിച്ചുപററലും ബഹുജനാഭിപ്രായത്തിൻെറ വാർത്തെടുക്കലും. അങ്ങിനെ അവസരം പക്വമാകുമ്പോൾ ഒരു മാർഗ്ഗത്തിലല്ലെങ്കിൽ മറെറാരു മാർഗ്ഗത്തിൽ കൂടി രാഷ്ട്രീയാധികാരം പിടിച്ചുപററാനായി അവർ ഒരു ക്ലൂപ്പ് (ഒരു കൈപ്പിടിയിലൊതുങ്ങുന്നവരുടെ പൊടുന്നനവെയുള്ള അധികാരം പിടിച്ചെടുക്കൽ) സംഘടിപ്പിക്കുകയും ചെയ്യും.

ഉൽപ്പാദനത്തിൻെറ സോഷ്യലിസ്റ്റ് ബന്ധങ്ങൾ സ്ഥാപിച്ചതിന്നു ശേഷം ഒരു തൊഴിലാളിവർഗ്ഗ സാംസ്ക്കാരിക വിപ്ലവം ആത്മാർത്ഥതയോടെ നടപ്പിലാക്കുന്നതിൽ സോവ്യററ് യൂണിയൻ പരാജയപ്പെട്ടു. ബൂർഷ്വാപ്രത്യയശാസ്ത്രം കടിഞ്ഞാണററ് അങ്ങുമിങ്ങും ഓടി ജനങ്ങളുടെ മനസ്സുകളെ അതു് മലിനപ്പെടുത്തുകയും മിക്കവാറും പ്രത്യക്ഷത്തിൽ കാണാൻ കഴിയാത്തമട്ടിൽ ഉൽപ്പാദനത്തിൻെറ സോഷ്യലിസ്റ്റ് ബന്ധങ്ങളെ തുരങ്കംവെക്കുകയും ചെയ്തു. സ്റ്റാലിൻെറ മരണശേഷം ക്രൂഷേവ് തിരുത്തൽവാദ ഗ്രൂപ്പിൻെറവക ബഹുജനാഭിപ്രായത്തിൻെറ ഒരു കൂടുതൽ ധിക്കാരപരമായ പ്രതിവിപ്ലവം വാർത്തെടുക്കലും ഉണ്ടായി. ഈ ഗ്രൂപ്പാകട്ടെ ഇതോടെ തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തെ അടിമേൽ മറിക്കാൻ വേണ്ടി അതിൻെറ "കൊട്ടാര" വിപ്ലവം സംഘടിപ്പിക്കുകയും പാർട്ടിയേയും സൈനികവും ഗവമ്മെണ്ട് തലത്തിലുമുള്ള അധികാരത്തെയും പിടിച്ചുപററുകയും ചെയ്തു.

1956ൽ ഹങ്കറിയിലുണ്ടായ പ്രതിവിപ്ലവ സംഭവത്തിലും കുഴപ്പങ്ങൾ സൃഷ്ടിക്കാനും കൊള്ളകൾ സംഘടിപ്പിക്കാനും വേണ്ടി തെരുവുകളിലേക്കി

റഞ്ഞുന്നതിന്നു മുമ്പെ അവിടത്തെ പ്രതിവിപ്ലവകാരികളും ഇതേപോലെ ബഹുജനാഭിപ്രായം പാകപ്പെടുത്തുകയുണ്ടായി. സാമ്രാജ്യത്വമായിരുന്നു ഈ പ്രതിവിപ്ലവസംഭവം കുത്തിപ്പൊക്കിയതു്. പെറ്റോഫി ക്ലബ്ബിലെ കമ്മ്യൂണിസ്റ്റ് വിരുദ്ധ ബുദ്ധിജീവികളുടെ ഒരു ഗ്രൂപ്പായിരുന്നു അതാരംഭിച്ചതു്. കമ്മ്യൂണിസ്റ്റ് മുദ്ര അന്നും ധരിച്ചിരുന്ന ഇമ്രിനാഗി "സിംഹാസനത്തിൽ കയറുകയും" പ്രതിവിപ്ലവകാരികളുടെ മേധാവിയായി ത്തീരുകയും ചെയ്തു.

ഒരു തൊഴിലാളിവർഗ്ഗസാംസ്കാരിക വിപ്ലവം നടപ്പിലാക്കാതേയും ബൂർഷ്വാ പ്രത്യയ ശാസ്ത്രത്തെ ഉന്മൂലനാശം ചെയ്യാൻ അശ്രാന്ത പരിശ്രമം നടത്താതെയും തൊഴിലാളി വർഗ്ഗ സർവ്വാധിപത്യം സുദൃഢീകരിക്കാൻ കഴിയുന്നതല്ലെന്നും അതേ പോലെ തന്നെ സോഷ്യലിസ്റ്റ് സമ്പ്രദായം കെട്ടുറപ്പുള്ളതാക്കാൻ സാദ്ധ്യമാവുന്നതല്ലെന്നും ഈ സർവ്വാധിപത്യത്തിന്റെ സാർവ്വദേശീയ ചരിത്രാനുഭവം കാട്ടിത്തരുന്നു. ബൂർഷ്വാ ആശയങ്ങൾ അനിയന്ത്രിതമായി വ്യാപിക്കുന്നപക്ഷം അതനിവാര്യമായും തൊഴിലാളിവർഗ്ഗ സാർവ്വാധിപത്യത്തിന്റെ അട്ടിമറിയിലേക്കും ക്രൂഷ്ചേവിനെപ്പോലെയുള്ള ബൂർഷ്വാപ്രതിനിധികളുടെ—ഇവരാണെങ്കിൽ ഒരു "കൊട്ടാര" വിപ്ലവത്തിൽക്കൂടെയോ ഒരു പട്ടാളക്കൂപ്പിൽ കൂടെയോ അതുമല്ലെങ്കിൽ ഇവരണ്ടിന്റെ ഒരു കലപ്പിൽക്കൂടെയോ രാഷ്ട്രീയാധികാരം പിടിച്ചുപറ്റുന്നതാണ്—തലപൊക്കലിലേക്കും നയിക്കുന്നതാണ്. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യം സുദൃഢീകരിക്കേണമെങ്കിലും, തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൻ കീഴിലുള്ള ഒരുരാജ്യം സോഷ്യലിസംറവും കമ്മ്യൂണിസ്റ്റുമായപക്ഷത്തിലേക്ക മുന്നേറണമെങ്കിലും ഒരു തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവം അനുപേക്ഷണീയമാണ്. തൊഴിലാളിവർഗ്ഗ പ്രത്യയശാസ്ത്രം പരിപോഷിപ്പിക്കേണ്ടതും ബൂർഷ്വാ പ്രത്യയ ശാസ്ത്രം ഇല്ലായ്മചെയ്യേണ്ടതുമാണ്. മാത്രമല്ല തിരുത്തൽ വാദത്തിന്റെ പ്രത്യയ ശാസ്ത്രപരമായ വേരുകൾ പൂർണ്ണമായും പറിച്ച് എറിയേണ്ടതും മാർക്സിസം—ലെനിനിസം—മാവൊസെതുങ് ചിന്തയുടെ വേരുകൾ ആഴത്തിൽ നാട്ടേണ്ടതുമാണ്.

വിവിധ രംഗങ്ങളിലുള്ള പ്രവർത്തനത്തിൽ ഊർജ്ജിതമായ പരിശ്രമങ്ങൾ സോഷ്യലിസ്റ്റ് വിപ്ലവത്തിന്നും സോഷ്യലിസ്റ്റ് നിർമ്മാണത്തിന്നും അവശ്യം ആവശ്യമാണ്. ഈ പ്രവർത്തനത്തിലൂടെയൊക്കെത്തന്നെ ഉടനീളം ഒരു ചുകപ്പുലൈൻ ഉണ്ടായേ തീരൂ. ഇതാണെങ്കിൽ തൊഴിലാളിവർഗ്ഗവും ബൂർഷ്വാസിയും തമ്മിലുള്ള വർഗ്ഗസമരം, സോഷ്യലിസ്റ്റ് പാതയും മുതലാളിത്തപാതയും തമ്മിലുള്ള സമരം, പ്രത്യയ ശാസ്ത്രരംഗത്തു് തൊഴിലാളിവർഗ്ഗവും ബൂർഷ്വാസിയും തമ്മിലുള്ള വർഗ്ഗസമരം എന്നിവയല്ലാതെ മറെറാന്നുമല്ല.

സഖാവ് മാവൊസെതുങ് നമ്മെ പഠിപ്പിക്കുന്നു: "തൊഴിലാളിവർഗ്ഗവും ബൂർഷ്വാസിയും തമ്മിലുള്ള വർഗ്ഗസമരവും വ്യത്യസ്ത രാഷ്ട്രീയ ശക്തികൾ തമ്മിലുള്ള വർഗ്ഗസമരവും തൊഴിലാളിവർഗ്ഗവും ബൂർഷ്വാസിയും തമ്മിലുള്ള പ്രത്യയ ശാസ്ത്രരംഗത്തെ വർഗ്ഗസമരവുമെല്ലാം ദീർഘിച്ചതും ദുർഘടവുമായിക്കൊണ്ടുതന്നെ തുടരുന്നതുമാണ്. മാത്രമല്ല, ചില കാലങ്ങളിൽ അവ വളരെ തീക്ഷ്ണമായി തീരുകകൂടി ചെയ്യുന്നതാണ്. തൊഴിലാളിവർഗ്ഗം ലോ

കത്തെ അതിന്റേതായ സ്വന്തം ലോകവീക്ഷണത്തിന്നനുസരിച്ച് രൂപാന്തരപ്പെടുത്താനാണ് ശ്രമിക്കുന്നത്. അതേപോലെത്തന്നെ ബൂർഷ്വാസിയും ചെയ്യുന്നു കാര്യങ്ങൾ ഇങ്ങിനെ വീക്ഷിക്കുകയാണെങ്കിൽ ഏതാണ്, സോഷ്യലിസമോ മുതലാളിത്തമോ അവസാനത്തിൽ വിജയം വരിക്കുക എന്ന പ്രശ്നം ഇപ്പോഴും യഥാർത്ഥത്തിൽ തീരുമാനിക്കപ്പെട്ടുകഴിഞ്ഞിട്ടില്ല" ("ജനങ്ങൾക്കിടയിലെ വൈരുദ്ധ്യങ്ങളെ ശരിയായ രീതിയിൽ കൈകാര്യം ചെയ്യേണ്ടതിനെപ്പററി" എന്ന കൃതിയിൽ നിന്ന്.)

തൊഴിലാളിവർഗ്ഗവും ബൂർഷ്വാസിയും തമ്മിൽ പ്രത്യയ ശാസ്ത്രരംഗത്ത് "ആരു ജയിക്കും" എന്ന പ്രശ്നം പരിഹരിക്കുകയെന്നതാണ് തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ളവത്തിന്റെ ഉദ്ദേശം. എല്ലാ പ്രവർത്തനരംഗങ്ങളേയും സമൂലമായി ബാധിക്കുന്ന ദീർഘിച്ച് പോകുന്നതും വിഷമകരവുമായ ഒരു ചരിത്രപരമായ കടമയാണ് അത്.

തൊഴിലാളിവർഗ്ഗവും പിന്തിരിപ്പൻ ബൂർഷ്വാസിയും തമ്മിൽ പത്രങ്ങളിൽ നടക്കുന്ന വിവാദങ്ങൾ സാഹിത്യമെഴുത്തുകാരുടെ വെറും "നിസ്സാരവും കടലാസിൽമാത്രമുള്ളതുമായ ചർച്ചകൾ" ആണെന്ന് ചില സഖാക്കൾ കരുതുന്നു. തങ്ങളുടെ പ്രവർത്തനത്തിൽ മുഴുകിയതുകാരണം ചില സഖാക്കൾ പ്രത്യയശാസ്ത്ര സാംസ്കാരിക മുന്നണികളിലെ സമരത്തിൽ യാതൊരു താല്പര്യവും കാട്ടുന്നില്ലെന്നു മാത്രമല്ല പ്രത്യയശാസ്ത്രരംഗത്തുള്ള വർഗ്ഗസമരത്തിൽ ഒട്ടും തന്നെ ശ്രദ്ധചെലുത്തുന്നുമില്ല. ഇതു പൂർണ്ണമായും തെററാണ്, അങ്ങേയററം അപകടകരമാണ്. ബൂർഷ്വാ പ്രത്യയശാസ്ത്രത്തെ അനിയന്ത്രിതമായികടിഞ്ഞാണഴിച്ചുവിടാൻ അനുവദിച്ചാൽ തൊഴിലാളിവർഗ്ഗ സർവ്വാധിപത്യം ബൂർഷ്വാ സർവ്വാധിപത്യമാകുന്നതും സോഷ്യലിസ്റ്റ് സമ്പ്രദായം ഒരു മുതലാളിത്ത സമ്പ്രദായമോ അല്ലെങ്കിൽ ഒരു അർദ്ധകൊളോണിയൽ അർദ്ധഫ്യൂഡൽ സമ്പ്രദായമോ ആകുന്നതുമാണ്. ഈ ആൾക്കാരോട് നാം ഉച്ചത്തിൽ പറയണം. സഖാക്കളേ, ശത്രു അവന്റെ ഖഡ്ഗം മൂർച്ചകൂട്ടുകയാണ്; നമ്മുടെ തലകൾ വെട്ടിക്കളയാൻ അവൻ ആഗ്രഹിക്കുന്നു. നമ്മുടെ ഭരണകൂടം മറിച്ചിടാൻ അവൻ ആഗ്രഹിക്കുന്നു. നിങ്ങളിതു കാണുന്നുണ്ട്, കേൾക്കുന്നുണ്ട്, പിന്നെയെന്തു കൊണ്ടാണ് നിങ്ങളിതിൽ യാതൊരുത്ക്കണ്ഠയും കാട്ടാത്തത്?

രാഷ്ട്രീയാധികാരത്തിന്റെ പിടിച്ചുപററൽ, സുദൃഢീകരണം എന്നിവ രണ്ടും പേനയിന്മേലും അതുപോലെത്തന്നെ തോക്കിന്മേലുമാണ് ആശ്രയിക്കുന്നത്. വിപ്ളവാദർശലക്ഷ്യത്തെ നമുക്ക് കാത്തുരക്ഷിക്കേണമെങ്കിലും അതിനെ മുന്നോട്ടു കൊണ്ടുപോകേണമെങ്കിലും നാം തോക്കുകളെ മുറുകെപിടിച്ചാൽ മാത്രംപോരാ, പിന്നെയോ ബൂർഷ്വാസിയുടെ പേനയെതകർക്കാനും അതിനെ തുത്തെറിയാനുംവേണ്ടി തൊഴിലാളിവർഗ്ഗപേനയെ നാം നമ്മുടെ ഹസ്തങ്ങളിൽ എടുത്തേതീരൂ. മുഴുവൻ ബൂർഷ്വാപ്രത്യയ ശാസ്ത്രത്തേയും തുത്തെറിയുകവഴി മാത്രമേ തൊഴിലാളിവർഗ്ഗരാഷ്ട്രീയാധികാരം സുദൃഢീകരിക്കാനും തൊഴിലാളിവർഗ്ഗതോക്കിന്മേൽ എന്നത്തേതിലും കൂടുതൽ ഉറപ്പോടെയുള്ള പിടിമുറുക്കം നിലനിത്താനും നമുക്കു കഴിയുകയുള്ളു.

പ്രത്യയശാസ്ത്ര സാംസ്കാരികമുന്നണികളിലെ വർഗ്ഗസമരം സൂക്ഷ്മമായി ഒന്നു വീക്ഷിച്ചാൽ ആരെയും അതു കിടിലം കൊള്ളിക്കുന്നതാണ്.

ചൈനീസ് ജനകീയ റിപ്പബ്ളിക്കിന്റെ സ്ഥാപനം തൊട്ട് ഇന്നു വരെയും പ്രത്യയശാസ്ത്ര, സാംസ്കാരിക മുന്നണികളിൽ തൊഴിലാളിവർഗ്ഗവും ബൂഷ്വാസിയും തമ്മിലും, മാർക്സിസവും മാർക്സിസ്റ്റ് വിരുദ്ധമായതും തമ്മിലുമുള്ള സമരം ഒരിക്കലും ഒരു നിമിഷവും നിലച്ചിട്ടില്ല. ഉൽപ്പാദനത്തിൽ സോഷ്യലിസ്റ്റ് ബന്ധങ്ങൾ സ്ഥാപിച്ചതിന്നുശേഷം പ്രത്യയശാസ്ത്രരംഗത്തെ ഈ വർഗ്ഗസമരം ഏന്നത്തേക്കാൾ കൂടുതൽ ആഴമേറിയതും എന്നത്തേക്കാളേറെ സങ്കീർണ്ണവും തീക്ഷ്ണവുമായിത്തീർന്നിട്ടുണ്ട്.

1957ൽ ബൂർഷ്വാ വലതന്മാർ പാർട്ടിക്കും സോഷ്യലിസത്തിന്നും എതിരായി വിറളിപിടിച്ചൊരാക്രമണം തൊടുത്തുവിട്ടു. ചിയാങ്ങ്ഫോ-ച്വുണ്ണിന്റേയും, ലോലും-ചിസൂടേയുടേയും നേതൃത്വത്തിലുള്ള പിന്തിരിപ്പൻ രാഷ്ട്രീയക്കാരുടെ കൂട്ടുകെട്ട് ഈ കടന്നാക്രമണത്തിൽ പരസ്യമായി പുറത്തു വന്നതിന്നുമുമ്പെ വളരെയേറെ വിഷപ്പുല്ലുകൾ ബൂർഷ്വാ വലതുപക്ഷ ബുദ്ധിജീവികൾ പുറപ്പാടും, വിതറികഴിഞ്ഞിരുന്നു. ഒന്നിന്നുമീതെ മറ്റൊന്നെന്നോണം ഒരുകൂട്ടം പ്രതിവിപ്ളവപരമായ ഊഹാപോഹങ്ങളും രാഷ്ട്രീയപരിപാടികളും ചലചിത്രങ്ങളും, നോവലുകളും തലപൊക്കി. തീർച്ചയായും ഇവയൊക്കെ ബൂർഷ്വാ വലതന്മാക്ക് രാഷ്ട്രീയാധികാരം പിടിച്ചുപററാൻ വേണ്ടി ബഹുജനാഭിപ്രായം പാകപ്പെടുത്താനുള്ള പരിശ്രമങ്ങളായിരുന്നു.

ബൂഷ്വാ വലതന്മാരുടെ വിളറിപിടിച്ച കടന്നാക്രമണത്തെ പാർട്ടി കേന്ദ്രക്കമ്മററിയുടേയും ചെയർമാൻ മാവോവിന്റേയും ബുദ്ധിപൂർവ്വകമായ നേതൃത്വത്തിൽ നിന്നുകൊണ്ട് ചൈനീസ് ജനത പരാജയപ്പെടുത്തുകയും രാഷ്ട്രീയ പ്രത്യയ ശാസ്ത്ര മുന്നണികളിൽ സുപ്രധാനമായ ഒരു വിജയം നേടുകയും ചെയ്തു.

പിന്നീട് 1958-ൽ സോഷ്യലിസ്റ്റ് നിർമ്മാണത്തിന്നുവേണ്ടിയുള്ള പൊതുലൈനിന്റെ മഹത്തായ രക്തപതാകക്കുകീഴിൽ അണിനിരന്നുകൊണ്ട് ചൈനീസ് ജനത എല്ലാപ്രവർത്തനരംഗങ്ങളിലും മുന്നോട്ടുള്ള വമ്പിച്ച കാൽചുവടുകൾ വെക്കാനായി അളവററ ആവേശത്തോടെയും ചൈതന്യത്തോടെയും രംഗത്തിറങ്ങുകയും വിപുലമായതോതിൽ ജനകീയ കമ്മ്യൂണുകൾ സ്ഥാപിക്കുകയും ചെയ്തു. അതേസമയം തൊഴിലാളികളുടേയും കർഷകരുടേയും സൈനികരുടേയും വിപുലമായ ബഹുജന വിഭാഗങ്ങൾ ആവേശത്തോടെ ചെയർമാൻ മാവോവിന്റെകൃതികൾ പഠിക്കുകയും സൃഷ്ടിപരമായ രീതിയിൽ അദ്ദേഹത്തിന്റെ ചിന്ത പ്രയോഗിക്കുകയും ചെയ്തു. പ്രത്യയശാസ്ത്ര സാംസ്കാരിക മുന്നണികളിലും ഒരു വിപ്ളവം ആരംഭിച്ചു.

1959 തൊട്ട് 1962 വരെയുള്ള വർഷങ്ങളിൽ സോവിയററ് തിരുത്തൽ വാദികളുടെ അട്ടിമറിയുടെ ഫലമായും തുടർച്ചയായ മൂന്നു വർഷങ്ങളിലെ ഗുരുതരമായ പ്രകൃതി കോപത്തിന്റെ ഫലമായും ചൈന താല്ക്കാലികമായ സാമ്പത്തിക വിഷമതകൾക്കു വിധേയമായി. പക്ഷേ വിഷമതകൾക്ക് വിപ്ളവകാരികളായ ചൈനീസ് ജനതയെ ഭീഷണിപ്പെടുത്തി വശംവദരാക്കാൻ കഴിഞ്ഞില്ല. പാർട്ടി കേന്ദ്ര കമ്മററിയുടേയും ചെയർമാൻ മാവോവിന്റേയും ബുദ്ധി പൂർവ്വകമായ നേതൃത്വത്തിൻ കീഴിൽ അവർ കഠിനാദ്ധ്വാനത്തിൽ ഏർപ്പെടുകയും പുരോഗതിയിലേക്ക് ധീരതയോടെ മുന്നേറുകയും ചെയ്തു. കുറച്ചു വർഷങ്ങൾക്കുള്ളിൽ വിഷമതകളെ

അവർ മറികടക്കുകയും ഒരു മികച്ച സാഹചര്യം സൃഷ്ടിക്കുകയും ചെയ്യുകയുണ്ടായി. എന്നിരിക്കിലും സാമ്പത്തിക വിഷമതകളുടേതായ ഈ ചുരുങ്ങിയ വർഷങ്ങളിൽ ഒന്നിനെ തുടർന്നു് മറെറാന്നായി പല ഭീകര സത്വങ്ങളും അവയുടെ മാളങ്ങളിൽ നിന്നു് പുറത്തിറങ്ങിയിരുന്നു. പാർട്ടിക്കും സോഷ്യലിസത്തിന്നുമെതിരായ പിന്തിരിപ്പൻ ബൂർഷ്വാസിയുടെ പ്രത്യാക്രമണത്തിന്നു് അങ്ങേയററം തീക്ഷ്ണത കൂട്ടുകയും ചെയ്തു.

തൊഴിലാളികളുടേയും കർഷകരുടേയും സൈനികരുടേയും ബഹുജന വിഭാഗങ്ങളെ തങ്ങളുടെ ആത്മനിഷ്ഠമായ മുൻകൈ പ്രാവർത്തികമാക്കുന്നതു തടയാനും അവരുടെ മുന്നോട്ടുള്ള വമ്പിച്ച കുതിച്ചു ചാട്ടത്തെ എതിർക്കാനുമുള്ള ശ്രമത്തിൽ, തത്വശാസ്ത്രപഠനങ്ങളുടെ രംഗത്തു് യാങ്ങ്സിയൻ—ചെൻ ആശയത്തിന്റേയും അസ്തിത്വത്തിന്റെ ഐക്യത്തെ നിഷേധിക്കുന്ന കപട വാദങ്ങൾ കൂസലില്ലാതെ പ്രചരിപ്പിച്ചു. തുടർന്നു് "രണ്ടു് ഒന്നായി കൂടിച്ചേരുന്നതിന്റെ" സിദ്ധാന്തവുമായി അയാൾ പ്രത്യക്ഷപ്പെട്ടു. അങ്ങിനെ സാമ്രാജ്യത്വവും പിന്തിരിപ്പന്മാരും ആധുനിക തിരുത്തൽ വാദികളുമായുള്ള നമ്മുടെ ബന്ധങ്ങളിലെ സമരത്തിന്റെ ഉന്മൂലനാശത്തിനു വേണ്ടി നിലക്കൊള്ളുന്നതും, മററു ജനതകളുടെ വിപ്ലവ സമരത്തിനുവേണ്ട സഹായവും പിന്തുണയും കുറയ്ക്കുന്നതിനു വേണ്ടി, വാദിക്കുന്നതും, കൂടാതെ സ്വകാര്യ ആവശ്യത്തിന്നും സ്വതന്ത്ര കമ്പോളങ്ങൾക്കും വേണ്ടി ഭൂമി പതിച്ചുകൊടുക്കുക, ലാഭത്തിന്നും നഷ്ടത്തിന്നും തങ്ങളുടെ സ്വന്തമായി മാത്രം ഉത്തരവാദപ്പെട്ട ചെറു സ്ഥാപനങ്ങളുടെ വർദ്ധനവു്, ഗൃഹാടിസ്ഥാനത്തിൽ ഉല്പാദന വിഹിതങ്ങൾ നിശ്ചയിക്കുക എന്നിവക്കെല്ലാം വേണ്ടി വാദിക്കുന്ന ഒരങ്ങേയററം പിന്തിരിപ്പൻ രാഷ്ട്രീയ ലൈനിന്നുള്ള തത്വശാസ്ത്രപരമായ "അടിത്തറ" അയാൾ നല്കുകയും ചെയ്തു. ചെയർമാൻ മാവോവിന്റെ കൃതികൾ പഠിക്കുന്നതിൽ നിന്നും സൃഷ്ടിപരമായ മാർഗ്ഗത്തിൽ അദ്ദേഹത്തിന്റെ ചിന്ത പ്രയോഗിക്കുന്നതിൽ നിന്നും തൊഴിലാളികളേയും കർഷകരേയും സൈനികരേയും തടയാനും എതിർക്കാനുമായി പാർട്ടിക്കുള്ളിലേക്കു നുഴഞ്ഞു കടന്ന ബൂർഷ്വാസിയെ പ്രതിനിധീകരിക്കുന്ന "ആധികാരിക വക്താക്കൾ" എന്നു് പറയപ്പെടുന്നവർ "മൂഢത്വ" ത്തിന്റേയും "അമിത ലളിതത്വ" ത്തിന്റേയും "അമിത ജ്ഞാന" ത്തിന്റേതുമായ മൂന്നു് കുറവടികൾ വിറളി പിടിച്ചു വീശുകയുണ്ടായി. മാത്രമോ, തങ്ങളുടെ സ്ഥാനങ്ങളും അധികാരങ്ങളും ചൂഷണം ചെയ്തു കൊണ്ടു് തൊഴിലാളികളും കർഷകരും സൈനികരും എഴുതിയ താത്വിക ലേഖനങ്ങൾ പ്രസിദ്ധീകരിക്കുന്നതിൽ നിന്നു് പത്രങ്ങളെ അവർ തടയുകയും ചെയ്തു. അതേ സമയം തത്വശാസ്ത്രത്തിന്റെ ചരിത്രം പഠിക്കുകയെന്ന കപട വേഷമണിഞ്ഞു കൊണ്ടു് ചില ബൂർഷ്വാ "വിദഗ്ദ്ധന്മാർ" "സ്വാതന്ത്ര്യം–സമത്വം–സാഹോദര്യം" എന്നിവയുടെ ആശയങ്ങൾ വിപുലമായി പ്രചരിപ്പിക്കുകയും, കൺഫ്യൂഷ്യസ്സിന്റെ (പുരാതന ചൈനയിലെ തത്വചിന്തകൻ) മേൽ സ്തുതി വർഷം പൊഴിക്കുകയും തങ്ങളുടെ ബൂർഷ്വാ ആശയങ്ങളുടെ മുഴുവൻ സംഭരണങ്ങൾക്കും പ്രചരണം നല്കാനായി ഈ പ്രേതത്തെ ഉപയോഗപ്പെടുത്തുകയും ചെയ്തു.

സാമ്പത്തിക പഠനങ്ങളുടെ രംഗത്തു് സുൺയെ—ഫാങ്ങും കമ്പനിയും തിരുത്തൽവാദപരമായ മിഥ്യകളുടെ ഒരു മുഴുവൻ ഗണവും മുന്നോട്ടു് വെച്ചു.

മാവോ സെതുങ്ങിൻെറ ചിന്തയേയും രാഷ്ട്രീയത്തേയും നേതൃസ്ഥാനത്തു് നിത്തുന്നതിനെ അവർ എതിർക്കുകയും ലാഭത്തേയും പണത്തേയും നേതൃസ്ഥാനത്തു് നിത്താൻ ആഗ്രഹിക്കുകയും ചെയ്തു. ഉല്പാദനത്തിലെ സോഷ്യലിസ്റ്റ് ബന്ധങ്ങൾ മാററാനും സോഷ്യലിസ്റ്റ് സ്ഥാപനങ്ങളെ മുതലാളിത്ത സ്ഥാപനങ്ങളാക്കി മാററാനും അവർ വ്യർത്ഥമായി ശ്രമിച്ചു.

ചരിത്ര പഠനങ്ങളുടെ രംഗത്തു് 1958ൽ ആരംഭിച്ച ചരിത്ര പഠനങ്ങളിലെ വിപ്ലവത്തിൻെറ മേൽ ഒരു പററം ബൂർഷ്വാ "ആധികാരിക വക്താക്കൾ" നെറികെട്ട ആക്രമണങ്ങൾ തൊടുത്തു വിട്ടു. ചരിത്രപരമായ ഗവേഷണത്തിൽ മാർക്സിസം—ലെനിനിസം—മാവോ സേതുങ്ങ് ചിന്തയെ നേതൃ സ്ഥാനത്തു് നിത്തുന്നതിനെ അവർ എതിർക്കുകയും ചരിത്രപരമായ സ്ഥിതിവിവരക്കണക്കുകൾ എല്ലാമുൾക്കൊള്ളുന്നതാണെന്നധാരണ പരത്തുകയും ചെയ്തു. വർഗ്ഗസമരത്തിൻെറ മാർക്സിസ്റ്റ് - ലെനിനിസ്ററ് സിദ്ധാന്തത്തെ നേരിട്ടെതിർക്കാനായി "ചരിത്രവാദം" എന്നു് അവർ വിളിക്കുന്നതിനെ ഉപയോഗപ്പെടുത്തി. ചക്രവർത്തിമാരേയും രാജാക്കന്മാരേയും ജനറൽമാരേയും പ്രധാനമന്ത്രിമാരേയും വിമർശനപരമായി വിലയിരുത്തിയവരും, കഷകർക്കും കർഷക യുദ്ധങ്ങൾക്കും പ്രാമുഖ്യം നല്കിയവരുമായ, ചരിത്രത്തിൽ വിപ്ലവപരമായ ഗവേഷണം നടത്തിയവരെ അവർ അങ്ങേയററം വെറുത്തു. ചക്രവർത്തിമാരേയും രാജാക്കന്മാരേയും ജനറൽമാരേയും പ്രധാനമന്ത്രിമാരേയും അവർ അങ്ങേയററം പുകഴ്ത്തി, അതേ സമയം കർഷകരേയും കർഷക യുദ്ധങ്ങളേയും വീറോടെ അപകീർത്തിപ്പെടുത്തി. ചരിത്ര പഠനങ്ങളുടെ രംഗത്തെ ബൂർഷ്വാ "രാജകീയർ" ആയിരുന്നു അവർ. ഇവർക്കിടയിലെ ചിലർ തികഞ്ഞ കമ്മ്യൂണിസ്റ്റ് വിരുദ്ധരായിരുന്നു. ഇവരിൽ വുഹാനും, ചെൻപോ–ട്സാനും പെടുന്നു.

സാഹിത്യത്തിൻെറയും കലയുടെയും രംഗത്തു് ചെയർമാൻ മാവോവിൻെറ ലൈനിനെതിരായ സാഹിത്യത്തിലേയും കലയിലേയും ഒരു മുഴുവൻ തിരുത്തൽവാദപരമായ ലൈൻ പ്രചരിപ്പിക്കുന്നതിൽ ബൂർഷ്വാസിയുടെ ഈ പ്രതിനിധികൾ അശ്രാന്തപരിശ്രമം ചെയ്യുകയും '1930ൻെറ പാരമ്പര്യം' എന്നു് അവർ വിളിക്കുന്നതിനെ ഊർജ്ജിതമായി പ്രചരിപ്പിക്കുകയും ചെയ്തു. "സത്യസന്ധമായ എഴുത്തു്" "യാഥാർത്ഥ്യത്തിൻെറ വിശാലമായ പാത" "യാഥാർത്ഥ്യത്തിൻെറ ആഴമേറൽ" "പ്രതിപാദിക്കുന്ന വിഷയമാണ് നിർണ്ണായകമായ ഘടകം" എന്നതിനോടുള്ള എതിർപ്പ് "ഇടത്തരം കഥാപാത്രങ്ങൾ" "വെടിമരുന്നിൻെറ മണ"ത്തോടുള്ള എതിർപ്പ് "ഈ കാലത്തിൻെറ സ്പിരിററാണ് വിവിധങ്ങളായ പ്രവണതകളുടെ സംയോജനം" "അടിസ്ഥാനകൃതികളെ കയ്യൊഴിക്കുകയും യാഥാസ്ഥിതികത്വത്തിന്നെതിരായി കലാപം ചെയ്യുകയും" എന്നിവകളെ സംബന്ധിച്ച തങ്ങളുടെ സിദ്ധാന്തങ്ങളായിരുന്നു ഇവയിൽ എടുത്തുപറയത്തക്ക ചിലതു്. ഈ സിദ്ധാന്തങ്ങളുടെ "മാർഗ്ഗദർശന"ത്തിൻ കീഴിൽ കരുവമ്പിച്ചക്കൂട്ടം ചീത്തയും പാർട്ടിവിരുദ്ധവും സോഷ്യലിസ്റ്റ് വിരുദ്ധവുമായ ഓപ്പറകളും, നാടകങ്ങളും, ചലചിത്രങ്ങളും നോവലുകളും സിനിമയുടേയും സാഹിത്യത്തിൻേറയും ചരിത്രങ്ങളും തിരമാലകൾപോലെ പ്രത്യക്ഷപ്പെട്ടു.

വിദ്യാഭ്യാസരംഗത്ത് ചെയർമാൻ മാവൊ മുമ്പോട്ടുവെച്ച വിദ്യാഭ്യാസനയത്തെ–ഇതാണെങ്കിൽ വിദ്യാഭ്യാസം സിദ്ധിച്ചവരെ സദാചാരപര

മായും ബുദ്ധിവൈഭവപരമായും ശാരീരികമായും വികസിക്കാനും സോഷ്യലിസ്റ്റ് മനോഭാവമുള്ളവരും സംസ്ക്കാര സമ്പന്നരുമായ അദ്ധ്വാനിക്കുന്ന ജനങ്ങളാകാനും സഹായിക്കാനുദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നു– എതിർക്കാൻവേണ്ടി ബൂർഷ്വാസിയുടെ പ്രതിനിധികൾ തങ്ങളാൽ കഴിയുന്നതെല്ലാം ചെയ്തു. ഭാഗികമായ ജോലി, ഭാഗികമായ പാനം എന്ന വിദ്യാഭ്യാസനയത്തെ എതിർക്കാനും സോവ്യററ് തിരുത്തൽവാദത്തിൻെറ വിദ്യാഭ്യാസ"സിദ്ധാന്ത"ങ്ങളേയും സമ്പ്രദായങ്ങളേയും പ്രചരിപ്പിക്കാനും അവർ അശ്രാന്തപരിശ്രമം ചെയ്തു. ബൂർഷ്വാസിയുടെ അനന്തരാവകാശികളെന്നോണം പരിശീലിപ്പിക്കാമല്ലോ എന്ന് വ്യർത്ഥമായാശിച്ചുംകൊണ്ട് യുവതലമുറയെ ഞങ്ങളിൽനിന്നകററി സ്വന്തമായി നേടിയെടുക്കാൻ അവർ ആശയററ് ശ്രമിക്കയും ചെയ്തു.

പത്രപ്രവർത്തനത്തിൻെറ രംഗത്ത് പത്രപ്രവർത്തനത്തിൻെറ വഴികാട്ടി പങ്കിനെ എതിർക്കാൻ ബൂർഷ്വാസിയുടെ പ്രതിനിധികൾ കിണഞ്ഞു ശ്രമിക്കുകയും "അറിവ് പ്രദാനം ചെയ്യുക" എന്ന ബൂർഷ്വാസങ്കല്പത്തിനു വേണ്ടി വാദിക്കുകയും ചെയ്തു. ബൂർഷ്വാകളിച്ചുരക്കിന്ന് സ്വതന്ത്രമായ പ്രചാരം നല്കാനും പത്രപ്രവർത്തനത്തിലെ നമ്മുടെ അടിത്തറ നമ്മുടെ കൈകളിൽ നിന്നു പിടിച്ചുപററാനും ആശിച്ചുകൊണ്ട് പത്രപ്രവർത്തനരംഗത്തുള്ള മാർക്സിസം–ലെനിനിസം–മാവോസെതുങ്ങ് ചിന്തയുടെ നേതൃത്വത്തെ ഞെരുക്കി വീർപ്പുമുട്ടിച്ചു കൊല്ലാൻ വ്യർത്ഥമായവർ ശ്രമിച്ചു.

ഈ എതിരൊഴുക്കിലെ ഏററവും പിന്തിരിപ്പനും ഏററവും വിഭ്രാന്തി പിടിച്ചതുമായ ഘടകം പാർട്ടിവിരുദ്ധരായ "മുക്കൂട്ട് കുടുംബഗ്രാമ"ത്തിൻെറ ഗൂഢസംഘമായിരുന്നു. അവക്ക് വളരെയേറെ താവളങ്ങളുണ്ടായിരുന്നു–ദിനപത്രങ്ങളും, മാസികകളും ചർച്ചാവേദികളും, പ്രസിദ്ധീകരണസംഘടനകളും മററും–അവരുടെ നീണ്ട കരങ്ങൾ സാംസ്കാരിക രംഗത്തിൻെറ എല്ലാ മൂലകളിലേക്കും പ്രവേശിച്ചിരുന്നു. ഇവിടെയാണെങ്കിൽ നേതൃത്വത്തിൻെറ ചില സ്ഥാനങ്ങൾ അവർ പിടിച്ചുപററുകയും ചെയ്തിരുന്നു. പിന്തിരിപ്പനായ എന്തൊന്നിനോടുമുള്ള അവരുടെ ഘ്രാണശക്തി അങ്ങേയററം മൂർച്ചയേറിയതായിരുന്നു. അവരുടെ ലേഖനങ്ങൾ രാഷ്ട്രീയാന്തരീക്ഷത്തിലെ ഏതൊരു പിന്തിരിപ്പനായതിനോടും അങ്ങേയററം അടുപ്പവും കൃത്യമായ ഒത്തിണങ്ങലും പ്രകടിപ്പിച്ചിരുന്നു. മുതലാളിത്തത്തിൻെറ പുനഃസ്ഥാപനത്തിനും തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൻെറ മറിച്ചിടലിനും വേണ്ടി പുറമേനിന്നുള്ള നിർദ്ദേശമനുസരിച്ചും, ഒരു സംഘടിതമായ വഴിക്കും, പദ്ധതിക്കനുയോജ്യമായി പ്രവർത്തിച്ചും ഒരു നിർദ്ദിഷ്ട ഉദ്ദേശം മുൻനിർത്തിയും അവർ ബഹുജനാഭിപ്രായം പാകപ്പെടുത്തി.

ഈ എതിരൊഴുക്കിലെ പ്രധാന കഥാനായകന്മാർ പാർട്ടിയിലേക്ക് നുഴഞ്ഞു കടന്നിരുന്ന ബൂർഷ്വാ പ്രതിനിധികളായിരുന്നു. അവർ ചുകപ്പ് കൊടിയെ എതിർക്കാൻവേണ്ടി "ചുകപ്പുകൊടികൾ" വീശുകയും മാർക്സിസം–ലെനിനിസം–മാവൊസെതുങ്ങ് ചിന്തയെ എതിക്കാൻവേണ്ടി മാർക്സിസം–ലെനിനിസം–മാവൊസെതുങ്ങ് ചിന്തയുടെ വേഷമണിയുകയും ചെയ്തു. മാർക്സിസത്തിൻെറ "ആധികാരിക വക്താക്ക"ളാണെന്നും പാർട്ടിനയങ്ങളെ വ്യക്തമാക്കുന്ന "ആധികാരിക വക്താക്ക"ളാണെന്നുമുള്ള കുപ്പായമി

ട്ടുകൊണ്ട് അവർ മനഃപൂർവ്വം വിഷം പരത്തുകയും ബഹുജനങ്ങളെ വഞ്ചിക്കുകയും ചെയ്തു. തങ്ങളുടെ സ്ഥാനങ്ങളും അധികാരങ്ങളും ദുരുപയോഗപ്പെടുത്തിക്കൊണ്ട് ഒരു വശത്ത് എല്ലാതരം ഭീകര സത്വങ്ങളെയും കെട്ടഴിച്ച് വിടാനും മറുവശത്ത് തൊഴിലാളിവർഗ്ഗ ഇടതിന്റെ പ്രത്യാക്രമണങ്ങളെ അടിച്ചമർത്താനും അവർ തുനിഞ്ഞു. കമ്മ്യൂണിസത്തിന്റെ ബോർഡ് പൊക്കിപ്പിടിച്ചവരും അതിന്റെ മറവിൽ നിന്നുകൊണ്ട് യഥാർത്ഥത്തിൽ പാർട്ടിവിരുദ്ധ, സോഷ്യലിസ്റ്റ് വിരുദ്ധവ്യാപാരം ചെയ്യുന്നവരുമായ ഒരു കൈപ്പിടിയിലൊതുങ്ങുന്ന നിഗൂഢ സംഘമാണ് ഇവർ. ഇവർ അങ്ങേയററം അപകടകാരികളായ ഒരു സംഘമാണ്.

1959 തൊട്ട് ബൂർഷ്വാസി തൊടുത്തുവിട്ട ആക്രമണങ്ങൾക്കെതിരായി നാം നിരന്തരം പോരാടിയിട്ടുണ്ട്. പ്രത്യേകിച്ചും കഴിഞ്ഞ നവമ്പർ മാസം തൊട്ട്—അപ്പോഴായിരുന്നു യാമൊവൻ-യുവാൻ "ഹായിജ്യൂയി ആഫീസിൽ നിന്ന് പുറംതള്ളപ്പെട്ടു എന്ന പുതിയ ചരിത്രനാടകത്തെപ്പററി"യുള്ള തന്റെ ലേഖനം പ്രസിദ്ധീകരിച്ചതും മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ളവത്തിന്റെ സമരകാഹളം മുഴക്കിയതും—ബൂർഷ്വാസിയുടെ ആക്രമണങ്ങൾക്കെതിരായി ഒരു ബഹുജന പ്രത്യാക്രമണം ആരംഭിച്ചിട്ടുണ്ട്.

ഈ പ്രത്യാക്രമണത്താൽ തൊഴിലാളികളിലും, കർഷകരിലും, സൈനികരിലും വിപ്ളവകാരികളായ കേഡർമാരിലും, വിപ്ളവകാരികളായ ബുദ്ധിജീവികളിലും പെട്ട വിപുലമായ ബഹുജന വിഭാഗങ്ങളുടെ രാഷ്ട്രീയ ബോധം ഇന്നേവരെയില്ലാതിരുന്നൊരു നിലവാരത്തിലേക്കുയരുകയും അവരുടെ സമരശേഷി വൻതോതിൽ വർദ്ധിക്കുകയും ചെയ്തിട്ടുണ്ട്. ബഹുജനങ്ങൾ നടത്തിയ പോരാട്ടങ്ങൾ "മൂന്നുകുട്ട് കുടുംബഗ്രാമ"ത്തിന്റേതായ പാർട്ടിവിരുദ്ധ ക്ലിക്കിനെ തകർക്കുകയും പിഴുതെറിയുകയും ചെയ്തിട്ടുണ്ട്. അതിന്റെ വേരുകൾ കിടന്നിരുന്നതാകട്ടെ പഴയ പീക്കിങ്ങ് മുൻസിപ്പാൽ പാർട്ടി കമ്മററിയിലല്ലാതെ മററെങ്ങുമായിരുന്നില്ല. കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പഴയ പീക്കിങ്ങ് മുൻസിപ്പാൽ കമ്മററിയുടെ നേതൃത്വത്തിലുടനീളം ഒരിരുണ്ട പാർട്ടിവിരുദ്ധ, സോഷ്യലിസ്റ്റ് വിരുദ്ധലൈൻ പ്രവഹിച്ചിരുന്നു; അതിന്റെ നേതൃത്വത്തിലുള്ള അംഗങ്ങളിൽ ചിലർ മാർക്സിസ്റ്റുകളല്ല, പകരം തിരുത്തൽ വാദികളാണ്. ധാരാളം താവളങ്ങളും പ്രചരണോപാധികളും അവർ നിയന്ത്രിക്കുകയും തൊഴിലാളി വർഗ്ഗത്തിന്റെമേൽ സർവ്വാധിപത്യം പ്രയോഗിക്കുകയും ചെയ്തിരുന്നു. സ്വന്തം താല്പര്യങ്ങൾക്കുവേണ്ടി മാത്രം പ്രവർത്തിക്കുന്നവരുടേയും ഗൂഢാലോചനക്കാരുടേയും ഒരു ക്ലിക്കായിരുന്നു അവർ. പക്ഷെ അവരുടെ ഗൂഢാലോചനകൾ തുറന്നുകാട്ടപ്പെടുകയും അവർ പരാജയപ്പെടുകയും ചെയ്തു. പീക്കിങ്ങ് മുൻസിപ്പാൽ പാർട്ടിക്കമ്മററിയെ നമ്മുടെ പാർട്ടിയുടെ കേന്ദ്രകമ്മററി പുനഃസംഘടിപ്പിക്കുകയും തൽസ്ഥാനത്ത് ഒരു പുതിയ കമ്മററിയെ സ്ഥാപിക്കുകയും ചെയ്തു. ഈ തീരുമാനം വളരെ ബുദ്ധിപൂർവ്വകവും തികച്ചും ശരിയും ആയിരുന്നു. മാവൊസെതുങ്ങ് ചിന്തയുടെ ഒരു പുതിയ വിജയമായിരുന്നു അത്.

കഴിഞ്ഞ വർഷം വൻതോതിലുള്ള ഈ പ്രത്യാക്രമണം നാം തൊട

ഞ്ഞുവിട്ട നിമിഷം മുതൽക്ക് പാർട്ടികളിലേക്ക് നുഴഞ്ഞുകടക്കുകയും ചുകപ്പുകൊടിയെ എതിക്കാൻ വേണ്ടി "ചുകപ്പുകൊടികൾ" വീശുകയും ചെയ്തിരുന്ന ബൂർഷ്വാസിയുടെ പ്രതിനിധികൾ അങ്ങേയററം ആശയക്കുഴപ്പത്തിലേക്കെടുത്തെറിയപ്പെട്ടു. അവർ ബൂർഷ്വാ വലതുകാക്ക് പിന്തുണ നല്ലാനും അവർക്ക് മറപിടിച്ച് സംരക്ഷണം നല്ലാനും തൊഴിലാളിവർഗ ഇടതിനെ അടിച്ചമത്താനും ആക്രമിക്കാനും വേണ്ടി ധൃതിപിടിച്ച് അഞ്ച് "മാന്ത്രിക ശക്തിയുള്ള രക്ഷാകവചങ്ങളെ" രംഗത്തിറക്കി.

ഇവയിലൊന്ന് ഉയത്തിപ്പിടിച്ചിരുന്നത് "മലക്കെ തുറക്കുന്നതിന്റെ" പേരിലായിരുന്നു. പാർട്ടികളിലേക്ക് നുഴഞ്ഞു കടന്നിരുന്നവരും ചുകപ്പുകൊടിയെ എതിക്കാൻ വേണ്ടി "ചുകപ്പുകൊടികൾ" വീശിയിരുന്നവരുമായ ബൂർഷ്വാസിയുടെ പ്രതിനിധികൾ പാർട്ടിയുടെ "മലക്കെ തുറക്കൽ" നയത്തിന്റെ വർഗ്ഗപരമായ ഉള്ളടക്കം നീക്കിവെച്ചുകൊണ്ടും അതിനെ ഒരു ബൂർഷ്വാ വിട്ടുവീഴ്ചാനയമായി തരംതാഴ്ത്തിക്കൊണ്ടും അതിനെ വളച്ചൊടിക്കാൻ തങ്ങളാൽ കഴിയാവുന്നതെല്ലാം ചെയ്തു. അവർ ബൂർഷ്വാ വലതന്മാരെ മാത്രമെ "തുറന്നു സംസാരിക്കാൻ" അനുവദിച്ചുള്ളു. ഗോദായിൽ പ്രവേശിക്കാൻ തൊഴിലാളിവർഗ ഇടതുകാരെ അനുവദിച്ചില്ല. ആക്രമണത്തിനും ബൂർഷ്വാ വലതന്മാരെ മാത്രമെ അനുവദിച്ചുള്ളു. പ്രത്യാക്രമണം നടത്താൻ തൊഴിലാളിവർഗ ഇടതുകാരെ അനുവദിച്ചില്ല. വലതുകാരെ അവക്ക് കഴിയുന്നത്ര "തുറക്കാൻ" ഇവർ സമ്മതിച്ചു, അതേ സമയം ഇടതുകാരിൽപ്പെട്ടവർ അയച്ചുതന്ന പ്രത്യാക്രമണത്തിന്റെ കയ്യെഴുത്തു പ്രതികൾ ഒന്നുകിൽ അളമാറകളിൽ നിക്ഷേപിക്കുകയോ അല്ലെങ്കിൽ തങ്ങളുടെ സ്വന്തം ആശയങ്ങൾക്കനുസൃതമായി ഇവയെ വീണ്ടും തിരുത്തി എഴുതുവാൻ ലേഖകരെ നിർബന്ധിക്കുകയോ ഇവർ ചെയ്തു. ഒരു രാഷ്ട്രീയ കോണിൽകൂടി "ഹായിജുയി ആഫീസ്സിൽ നിന്നും പുറംതള്ളി എന്ന നാടകത്തെ" വിമശിക്കാൻ പാടില്ലെന്നും അങ്ങിനെ ചെയ്യുയാണെങ്കിൽ "മലർക്കെ തുറക്കൽ" നയത്തെ അത് ബാധിക്കുന്നതാണെന്നും തുറന്നു സംസാരിക്കാൻ ജനങ്ങൾ ധൈര്യപ്പെടുന്നതല്ലെന്നും ഇവർ പറഞ്ഞു. ഈ പ്രഭുക്കളോട് ചിലതു ചോദിക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. വളരെ സ്വല്പം മാത്രമാണോ നിങ്ങൾ "തുറന്നി"ട്ടുള്ളത്? അങ്ങേയററം തകർപ്പൻ മട്ടിലും ധിക്കാരപരമായും പാർട്ടിയെ രാഷ്ട്രീയമായി നിങ്ങൾ ആക്രമിച്ചിട്ടില്ലെ? ബൂർഷ്വാ വലതരുടെ നേരെ രാഷ്ട്രീയമായി പ്രത്യാക്രമണം നടത്താൻ വേണ്ടി തൊഴിലാളിവർഗ്ഗം "മലർക്കെ തുറക്ക"ന്നത് നിങ്ങളെന്തിനു നിരോധിച്ചു? വാസ്തവത്തിൽ നിങ്ങളുടെ "മലക്കെ തുറക്കൽ" നയം ബൂർഷ്വാസിക്ക് മുന്നോട്ടു നീങ്ങാനുള്ള പച്ചവിളക്ക് കാട്ടുകയും തൊഴിലാളി വർഗ്ഗത്തിന്നു് നിന്നേടത്തു് നിൽക്കാനുള്ള ചുകപ്പുവിളക്ക് കാട്ടുകയുമാണ് ചെയ്തതു്.

മറെറാരു മാന്ത്രിക ശക്തിയുള്ള രക്ഷാ കവചം "നശീകരണത്തിന്നു മുന്നെ നിമ്മാണം" എന്ന പേരിലായിരുന്നു അറിയപ്പെട്ടതു്.

"വൈരുദ്ധ്യാധിഷ്ഠിതവാദ"ക്കാരാണെന്ന് നടിച്ചുംകൊണ്ടു് പാർട്ടികളിലേക്കു നുഴഞ്ഞു കടന്നവരും ചുകപ്പു കൊടിയെ എതിക്കാനായി "ചുകപ്പു കൊടികൾ" വീശിയിരുന്നവരുമായ ബൂർഷ്വാസിയുടെ പ്രതി

നിധികൾ ബൂർഷ്വാ ആക്രമണത്തെ തൊഴിലാളിവർഗ്ഗം നേരിട്ടപ്പോൾ "നശീകരണത്തിന്നു മുന്നെ നിർമ്മാണ"മാണ് എന്നും പറഞ്ഞ് വമ്പിച്ച ഒരു കോലാഹലം തന്നെ സൃഷ്ടിച്ചു. മാത്രമല്ല നശീകരണത്തിന്നു മുന്നേ നിർമ്മാണമെന്ന പേരുംപറഞ്ഞ് ബൂർഷ്വാ പ്രത്യയശാസ്ത്രം നശിപ്പിക്കാനോ ബൂർഷ്വാസിയുടെ പിന്തിരിപ്പൻ രാഷ്ട്രീയകോട്ടയെ ആക്രമിക്കാനോ ഇവർ തൊഴിലാളിവർഗ്ഗത്തെ അനുവദിക്കയുമില്ല. "നശീകരണത്തിന്നു മുന്നെ നിർമ്മാണം" എന്നതു് വൈരുദ്ധ്യാധിഷ്ഠിത വാദത്തിന്നും മാവോ സെതുങ്ങ് ചിന്തക്കും എതിരാണ്. നശീകരണം കൂടാതെ നിർമ്മാണമില്ലെന്നും സഖാവ് മാവോ സെതുങ്ങ് നമ്മെ നിരന്തരം പഠിപ്പിക്കുന്നു. തീർച്ചയായും ഒന്നാമതായി വരേണ്ടതു് നശീകരണമാണ്, നശീകരണത്തിന്നർത്ഥമാകുന്നതു് വിപ്ലവമെന്നാണ്, അതിന്നർത്ഥമാകുന്നതു് വിമർശനമെന്നാണ്. നശീകരണത്തിന്ന് അവശ്യമായും ന്യായവാദം ആവശ്യമായിവരുന്നു. ന്യായവാദമാണെങ്കിലോ അതുതന്നെയും ഒരു നിർമ്മാണപ്രവർത്തനമാണ്. മാർക്സിസം–ലെനിനിസവും മാവോ സെതുങ്ങ് ചിന്തയുമെല്ലാം ബൂർഷ്വാ പ്രത്യയശാസ്ത്രത്തേയും വലതുപക്ഷ അവസരവാദത്തേയും "ഇടതു"പക്ഷ അവസരവാദത്തേയും നശിപ്പിക്കാനുള്ള സമരത്തിലാണ് വികസിക്കയുണ്ടായതു്. നിർമ്മാണത്തിന്നു മുന്നെ നശീകരണവും നശീകരണത്തിന്നിടയിൽ നിർമ്മാണവും—ഇവയാണ് ചരിത്രത്തിൻെറ വൈരുദ്ധ്യാധിഷ്ഠിതവാദം—മാർക്സിസം - ലെനിനിസവും മാവോ സെതുങ്ങ് ചിന്തയും—പൗരാണികകാലംതൊട്ട് ഇന്നേവരെ അറിയപ്പെടുന്ന സത്യങ്ങളിൽ വെച്ചേററവും മഹത്തായ ഒരു സത്യം—നിർമ്മാണമല്ലെ? ഈ ബൂർഷ്വാ പ്രഭുക്കന്മാരോടു് ഞങ്ങളൊന്ന് ചോദിക്കാനാഗ്രഹിക്കുന്നു: എന്തൊന്നാണ് നിങ്ങൾ നിർമ്മിക്കാനാഗ്രഹിക്കുന്നതു? സ്പഷ്ടമായും അതു് ബൂർഷ്വാ പിന്തിരിപ്പൻ പ്രത്യയശാസ്ത്രം മാത്രമാണ്. തൊഴിലാളിവർഗ്ഗ വിപ്ലവ പ്രത്യയശാസ്ത്രമല്ലതന്നെ. മാർക്സിസം—ലെനിനിസം—മാവോ സെതുങ്ങ് ചിന്ത ഉപായാഗിച്ചുകൊണ്ടു് തൊഴിലാളി വർഗ്ഗം ബൂർഷ്വാ ആക്രമണത്തെ അനിവാര്യമായും നേരിടുകയും ബൂർഷ്വാ പ്രത്യയശാസ്ത്രത്തെ നശിപ്പിക്കാനുള്ള പ്രവർത്തനത്തിലിറങ്ങുകയും ചെയ്തപ്പോൾ നശീകരണത്തിന്നു മുന്നെ നിർമ്മാണമെന്നും പറഞ്ഞ് നിങ്ങൾ വമ്പിച്ച കോലാഹലം സൃഷ്ടിച്ചതു് വലതരെ സംരക്ഷിക്കാനും പ്രത്യാക്രമണം നടത്തുന്നതിൽനിന്ന് ഇടതരെ തടയാനും ഉദ്ദേശിച്ചു കൊണ്ടു് മാത്രമായിരുന്നു. തൊഴിലാളിവർഗ്ഗ സാംസ്ക്കാരിക വിപ്ലവത്തോടുള്ള എതിർപ്പായിരുന്നു അതു്.

മൂന്നാമതൊരു മാന്ത്രികശക്തിയുള്ള രക്ഷാകവചം "ഇടതുപക്ഷക്കാരായ പണ്ഡിത മട്ടക"ളുടെ വളർച്ചയെ എതിർക്കുകയും പിന്നോക്കം വലിക്കുകയും ചെയ്യുക എന്ന തലക്കെട്ടിലായിരുന്നു പ്രത്യക്ഷപ്പെട്ടതു്.

എപ്പോഴൊക്കെ ബൂർഷ്വാ ആക്രമണങ്ങൾ തൊഴിലാളിവർഗ്ഗ ഇടതു് നേരിടുകയുണ്ടായൊ അപ്പോഴൊക്കെ "ചിട്ടയോടു കൂടി"യും "അവഗാഢ"മായും ആയിരിക്കേണമെന്ന ആഗ്രഹത്തിൻെറ പേരിൽ പാർട്ടിക്കുള്ളിലേക്ക് നുഴഞ്ഞ് കടന്നവരും ചുകപ്പു കൊടിയെ എതിർക്കാൻ വേണ്ടി "ചുകപ്പു കൊടികൾ" വീശിയിരുന്നവരുമായ ബൂർഷ്വാസിയുടെ പ്രതിനിധികൾ ഇടതു സഖാക്കളെ "പരുക്കന്മാ"രാണെന്നും ഇരുമ്പുലക്കപോ

ലെയാണ് പെരുമാറുന്നതെന്നും പറഞ്ഞു് അധിക്ഷേപിക്കുകയുണ്ടായി. ബൂർഷ്വാ ആക്രമണങ്ങൾക്കെതിരായ ഇന്നത്തെ വമ്പിച്ച പ്രത്യാക്രമണത്തിന്നിടയിൽ തൊഴിലാളിവർഗ്ഗ ഇടതുകാരെ കീഴ്പ്പെടുത്തി നിർത്താനും അടിച്ചമർത്താനുമുള്ള വ്യർത്ഥമായൊരു ശ്രമത്തിൽ "ഇടതു പക്ഷക്കാരായ പണ്ഡിത മട്ടക"രുടെ വളർച്ചയെ എതിർക്കാനും പിന്നോക്കം വലിക്കാനുമുള്ള ആ "മാന്ത്രിക ശക്തിയുള്ള രക്ഷാ കവചം" അവർ വീണ്ടും രംഗത്തിറക്കി. ഇതു് ഒന്നുകൊണ്ടും അനുവദനീയമായിരുന്നില്ല. ഞങ്ങൾ പറയുന്നു: പണ്ഡിത മട്ടകരെന്ന മുദ്ര ബൂർഷ്വാ പ്രതിനിധികളും "വിദ്വൽ സദസ്സിൻെറ ആധികാരിക വക്താക്കളും" ആയ നിങ്ങൾക്കാണ് തികച്ചും അനുയോജ്യമായതു്. പാർട്ടിക്കുള്ളിലേക്ക് നുഴഞ്ഞു കടന്നവരും ബൂർഷ്വാ പണ്ഡിത മട്ടകർക്കു് മറ പിടിക്കുകയും പിന്തുണ നല്കുകയും ചെയ്തവരുമായ പ്രഭുക്കളെ, നിങ്ങളാണ് വലിയ പാർട്ടിമട്ടകരും പണ്ഡിത മട്ടകരും. പത്രങ്ങളും പുസ്തകങ്ങളും വായിക്കാത്ത മട്ടകരും, ബഹുജനങ്ങളിൽനിന്നൊററപ്പെട്ടവരും അറിവില്ലാത്തവരുമായ മട്ടകരും, തങ്ങളുടെ അധികാരമുപയോഗിച്ചു മററുള്ളവരെ കീഴ്പ്പെടുത്താൻ ശ്രമിക്കുന്ന മട്ടകരും നിങ്ങൾ തന്നെയാണ്. തൊഴിലാളിവർഗ്ഗഇടതു, മാർക്സിസം — ലെനിനിസത്തിൻെറ സത്യത്തിന്മേൽ, മാവോ സെതുങ്ങ് ചിന്തയുടെ സത്യത്തിന്മേൽ ഉറച്ചുനിൽക്കാൻ എല്ലായ്പ്പോഴും നിഷ്കർഷിക്കുന്നു. ബൂർഷ്വാ പ്രത്യയശാസ്ത്രത്തെ വിമർശിക്കുന്നതിൽ ശാസ്ത്രീയമായ വിവാദത്തിലും തെളിവിലും ആശ്രയിക്കുന്നു. തൊഴിലാളിവർഗ്ഗ ഇടതിന്നു് "പണ്ഡിത മട്ടക"രുമായി പൊതുവിൽ യാതൊന്നുമില്ല. എല്ലാ ബൂർഷ്വാ "പണ്ഡിതമട്ടക"ർക്കെതിരായും അതുപോലെ തന്നെ നിങ്ങളെപ്പോലെയുള്ള ഒരു കൈപ്പിടിയിലൊതുങ്ങുന്ന പാർട്ടിമട്ടകർക്കും വലിയ "പണ്ഡിത മട്ടക"ർക്കുമെതിരായും, ഒരു ബഹുജനനിലവാരത്തിൽ ആഞ്ഞടിക്കുന്ന അധിക്ഷേപിക്കൽ നാം നടത്തിയേതീരൂ. ഇടതിനെ "ഇരുമ്പുലക്ക" എന്നും വിളിച്ചു് അപകീർത്തിപ്പെടുത്തുന്ന പ്രഭുക്കളായ നിങ്ങളോടു് ഞങ്ങൾ പറയുന്നു: ഇടതു് എന്നുവെച്ചാൽ തൊഴിലാളിവർഗ്ഗത്തിൻെറ ആ ഉരുക്കു് ദണ്ഡാണ്, ആ സുവർണ്ണദണ്ഡാണ്, മാത്രമല്ല ഈ ദണ്ഡിനെ പഴയ ലോകത്തെ തകർത്തു് തരിപ്പണമാക്കാനും ഒരു കൈപ്പിടിയിലൊതുങ്ങുന്ന വൻ പാർട്ടിമട്ടകരും പണ്ഡിതമട്ടകരുമായ നിങ്ങളെ പരാജയപ്പെടുത്താനും നിങ്ങളുടെ ഭൂഗർഭസാമ്രാജ്യത്വത്തെ നശിപ്പിക്കാനും വേണ്ടി ഞങ്ങൾ ഉപയോഗിക്കുക തന്നെ ചെയ്യും. തൊഴിലാളി വർഗ സർവ്വാധിപത്യം എന്നു പറഞ്ഞാൽ ഇതാണ്.

മറെറാരു മാന്ത്രികശക്തിയുള്ള രക്ഷാകവചം "വെറും പാണ്ഡിത്യം നിറഞ്ഞ ചർച്ച"യുടെ പേരിലാണറിയപ്പെട്ടതു്.

പാർട്ടിയുടേയും സോഷ്യലിസത്തിൻേറയും മേലുള്ള ബൂർഷ്വാ വലതന്മാരുടെ ആക്രമണങ്ങൾ മൂടിവെക്കാനും, അതേസമയം തൊഴിലാളിവർഗ്ഗ ഇടതുകാരുടെ പ്രത്യാക്രമണങ്ങൾ അടിച്ചമർത്താനും ഉദ്ദേശിച്ചുകൊണ്ടു് പാർട്ടിക്കുള്ളിലേക്ക് നുഴഞ്ഞു കടന്നവരും ചുകപ്പു് കൊടിയെ എതിർക്കാനായി "ചുകപ്പു് കൊടികൾ" വീശിയിരുന്നവരുമായ ബൂർഷ്വാസിയുടെ പ്രതിനിധികൾ പ്രത്യയശാസ്ത്രരംഗത്തുള്ള വർഗ്ഗസമരത്തെ ഒരു "വെറും പാണ്ഡിത്യം നിറഞ്ഞ ചർച്ച" മാത്രമായി വർണ്ണിച്ചു. ഈ പ്രഭുക്കളോടു്

ഞങ്ങളൊന്നു് ചോദിക്കട്ടെ: വുഹാനിന്റെ "ഹായിജ്ജയി ചക്രവർത്തിയെ ശകാരിക്കുന്നു" എന്നതിലും "ഹായിജ്ജയി ആഫീസിൽനിന്നു് പുറംതള്ളി" എന്നതിലും, ടെങ്ങ്ടൊ, ലിയാവോ മൊഷാകമ്പനിയുടെ പാർട്ടിവിരുദ്ധവും സോഷ്യലിസ്റ്റ്വിരുദ്ധവുമായ ഇരട്ടത്താപ്പ്സംസാരത്തിലും പാണ്ഡിത്യംനിറഞ്ഞ വല്ലതും യഥാർത്ഥത്തിൽ ഉണ്ടോ? ആ "വെറും പാണ്ഡിത്യം നിറഞ്ഞ ചർച്ച" എന്നു വിളിക്കപ്പെടുന്നതു് ബൂഷ്വാസി മിക്കപ്പോഴും പ്രകടിപ്പിക്കുന്ന ഒരു വഞ്ചന മാത്രമാണു്. വെറും "പാണ്ഡിത്യം നിറഞ്ഞ" തൊന്നുംതന്നെ വർഗ്ഗസമുദായത്തിലില്ല. പാണ്ഡിത്യംനിറഞ്ഞതെല്ലാം തന്നെ ഒരു നിർദ്ദിഷ്ടവർഗ്ഗത്തിന്റെ ലോകവീക്ഷണത്തിന്മേൽ അടിസ്ഥാനമായതാണു്. അതു രാഷ്ട്രീയത്തിന്നു് കീഴ്പ്പെടുന്നതും ഒരു മാർഗ്ഗത്തിലല്ലെങ്കിൽ മറെറാരു മാർഗ്ഗത്തിൽ ഒരു നിർദ്ദിഷ്ട വർഗ്ഗത്തിന്റെ രാഷ്ട്രീയത്തേയും സാമ്പത്തിക വ്യവസ്ഥയേയും സേവിക്കയും ചെയ്യുന്നു. ഇന്നത്തെ നമ്മുടെ മുഴുവൻ കഴിവുകളുമുപയോഗിച്ചുള്ള പ്രത്യാക്രമണവേളയിൽ "വെറും പാണ്ഡിത്യം നിറഞ്ഞ ചർച്ച" എന്നു വിളിക്കപ്പെടുന്ന ആ മാന്ത്രികശക്തിയുള്ള രക്ഷാകവചത്തെ ബൂഷ്വാസിയുടെ പ്രതിനിധികൾ പൊക്കിപ്പിടിക്കുകയും രാഷ്ട്രീയത്തിന്നു് പ്രാമുഖ്യം കൊടുക്കുന്നതിനെ എതിർക്കുകയും ചെയ്തു. ഇതുകൊണ്ടവർ ഉദ്ദേശിച്ചതു് പാർട്ടിവിരുദ്ധമായ "മുക്കൂട്ടു് കുടുംബഗ്രാമം" അല്ലെങ്കിൽ "നാൽക്കൂട്ടു് കുടുംബഗ്രാമ"ത്തിലെ കൊള്ളക്കാരുടെ സത്രങ്ങൾ എന്നിവയിലടങ്ങിയ മർമ്മത്തടിക്കുന്ന പിന്തിരിപ്പൻ രാഷ്ട്രീയപ്രശ്നം മൂടിവെക്കാനും ബൂഷ്വാ രാഷ്ട്രീയത്തിന്നു് പ്രാമുഖ്യം നല്കാനും തൊഴിലാളിവർഗ രാഷ്ട്രീയത്തിന്നു് പ്രാമുഖ്യം നല്കുന്നതിനെ എതിർക്കാനും അങ്ങിനെ മഹത്തായ ഈ സമരത്തെ വലത്തോട്ടു് വലിച്ചിഴക്കാനും ഒരു തിരുത്തൽവാദപാതയിലേക്കു് വഴിതെററിച്ചുവിടാനുമായിരുന്നു.

അവരുടെ എനിയും മറെറാരു പ്രധാന "മാന്ത്രികശക്തിയുള്ള രക്ഷാകവചം" "സത്യത്തിന്നു് മുന്നിൽ എല്ലാം സമന്മാരാണു്" "തെററായ പ്രസ്താവനകൾ എല്ലാവരും അവരവരുടേതായ തോതിൽ ചെയ്യുന്നുണ്ടു്." "എല്ലാം കലങ്ങിമറിഞ്ഞാണുള്ളതു്" എന്നീ പേരുകളിൽ അറിയപ്പെടുന്ന ഒന്നാണു്.

ബൂഷ്വാസിക്കെതിരായ തൊഴിലാളിവർഗ്ഗ പ്രത്യാക്രമണത്തിന്റെ വേളയിൽ പാർട്ടിക്കുള്ളിലേക്കു് നുഴഞ്ഞു കടന്നവരും ചുകപ്പുകൊടിയെ എതിർക്കാനായി "ചുകപ്പു കൊടികൾ" വീശിയിരുന്നവരുമായ ബൂഷ്വാസിയുടെ പ്രതിനിധികൾ, ഒരു വശത്തു് തങ്ങളുടെ സ്വന്തം ആൾക്കാരെ അവരുടെ സ്ഥാനങ്ങളിൽ കടിച്ചുതൂങ്ങിനിർത്തിക്കാനും ഒരിഞ്ചുപോലും പിൻവാങ്ങാതിരിക്കാനും, മറുവശത്തു് കലങ്ങിയ വെള്ളത്തിൽ തങ്ങൾക്കു് മീൻപിടിക്കാമല്ലോ എന്നുദ്ദേശിച്ചുകൊണ്ടു് കുഴപ്പംസൃഷ്ടിക്കാനും പ്രത്യാക്രമണത്തിന്നുള്ള അവസരം കാത്തുനില്ക്കാനും വേണ്ടി "ഈ മാന്ത്രികശക്തിയുള്ള രക്ഷാകവചം" രംഗത്തിറക്കി.

"സത്യത്തിന്നു്മുന്നിൽ എല്ലാവരും സമന്മാരാണു്" എന്ന ഈ തികഞ്ഞ ബൂർഷ്വാ മുദ്രാവാക്യം അങ്ങേയററം കാപട്യംനിറഞ്ഞതാണു്. പരസ്പരം എതിർക്കുന്ന വർഗ്ഗങ്ങൾ തമ്മിൽ തമ്മിൽ സമത്വമെന്നൊന്നു് ഉണ്ടോ

കാൻ കഴിയുന്നതല്ല. സത്യത്തിന്ന് അതിന്റേതായ വർഗ്ഗസ്വഭാവമുണ്ട്. ഇന്നത്തെ യുഗത്തിൽ തൊഴിലാളിവർഗ്ഗത്തിന്നുമാത്രമെ വസ്തുനിഷ്ഠമായ സത്യത്തെ കരസ്ഥമാക്കാനും നിയന്ത്രിക്കാനും കഴിയുകയുള്ളു. കാരണം അതിന്റെ വർഗ്ഗതാല്പര്യങ്ങൾ വസ്തുനിഷ്ഠമായ നിയമങ്ങളുമായി തികച്ചും അനുയോജ്യമായയാണ് വത്തിക്കുന്നത്. പിന്തിരിപ്പനും ജീർണ്ണിച്ചതുമായ ബൂഷ്വാസി എന്നോ സത്യത്തിൽനിന്ന് പൂർണ്ണമായി വേറിട്ടുകഴിഞ്ഞിട്ടുണ്ട്. "സത്യം" എന്ന് അതു് വിളിക്കുന്നത് കാലത്തിന്റേയും വസ്തുനിഷ്ഠമായ നിയമങ്ങളുടേയും ഗതിക്ക് വിരുദ്ധമായി ഓടുന്ന ഒരു വെറും കള്ളമല്ലാതെ മറ്റൊന്നുമല്ല. ഒരു പരിതസ്ഥിതിയിലും തൊഴിലാളിവർഗവും ബൂഷ്വാസിയും തമ്മിലും, തൊഴിലാളിവർഗ പ്രത്യയ ശാസ്ത്രവും ബൂഷ്വാ പ്രത്യയ ശാസ്ത്രവും തമ്മിലും, തൊഴിലാളിവർഗസത്യവും ബൂർഷ്വാ കള്ളവും തമ്മിലും സമത്വമെന്നൊന്നുണ്ടാകാൻ സാധ്യമേയല്ല. ഒരേഒരു പ്രശ്നം മാത്രമേ ഇവിടെ ഉത്ഭവിക്കുന്നുള്ളു. പടിഞ്ഞാറൻ കാററിന്റെ മേൽ കിഴക്കൻ കാററ് മേധാവിത്വം വഹിക്കുന്നുവോ? അല്ല, മറിച്ചോ? ബൂർഷ്വാസിക്കെതിരായ തൊഴിലാളിവർഗത്തിന്റെ സമരം, ബൂർഷ്വാസിക്ക് മീതെയുള്ള തൊഴിലാളിവർഗത്തിന്റെ സർവ്വാധിപത്യം, വിവിധ സാംസ്കാരിക രംഗങ്ങളടക്കമുള്ള ഉപരിതലത്തിലെ തൊഴിലാളിവർഗത്തിന്റെ സർവ്വാധിപത്യം, പാർട്ടിക്കുള്ളിലേക്ക് നുഴഞ്ഞു കടന്നവരും ചുകപ്പു കൊടിയെ എതിർക്കാനായി 'ചുകപ്പുകൊടികൾ' വീശിയിരുന്നവരുമായ ബൂർഷ്വാസിയുടെ പ്രതിനിധികളെ തൊഴിലാളിവർഗ അണികളിൽ നിന്നു തുടർച്ചയായി തുടച്ചുനീക്കൽ, എന്നീ അടിസ്ഥാനപ്രശ്നങ്ങളിൽ വല്ല തരത്തിലുമുള്ള സമത്വം അനുവദനീയമാണോ? പണ്ടുകാലങ്ങളിലെ സോഷ്യൽ ഡെമോക്രാറ്റുകളും കഴിഞ്ഞ പത്തോ പതിനഞ്ചോ വർഷങ്ങൾക്കുമുന്നേ പ്രത്യക്ഷപ്പെട്ട ആധുനിക തിരുത്തൽവാദികളും ഒരിക്കലും തൊഴിലാളി വർഗത്തിന്നു ബൂർഷ്വാസിയോടൊപ്പം സമത്വം അനുഭവിക്കാൻ അനുവദിച്ചിട്ടില്ല. "സത്യത്തിന്നുമുന്നിൽ എല്ലാവരും സമന്മാരാണ്" എന്ന മുദ്രാവാക്യം ഉയർത്തിപ്പിടിക്കുന്നതിൽ പാർട്ടിക്കുള്ളിലേക്കു നുഴഞ്ഞുകടന്ന ബൂർഷ്വാസിയുടെ പ്രതിനിധികൾ ആഗ്രഹിക്കുന്നതു് പാർട്ടി വിരുദ്ധരും സോഷ്യലിസ്റ്റ് വിരുദ്ധരുമായ വ്യക്തികളെ താങ്ങ്കൊടുത്തു നിർത്താനും അതേസമയം ഇടതുകാരുടെ പ്രത്യാക്രമണങ്ങളെ അടിച്ചമർത്താനുമാണ്. ഈ ഭ്രപ്രഭുക്കളോട് ഞങ്ങളൊന്ന് ചോദിക്കാനാഗ്രഹിക്കുന്നു: സമത്വത്തെപ്പററി നിങ്ങൾ പുലമ്പിക്കൊണ്ടേ ഇരിക്കുന്നുണ്ടല്ലോ, എന്നാൽ ഇടതുസഖാക്കൾ രചിച്ച ലേഖനങ്ങൾ പ്രസിദ്ധീകരിക്കാൻ നിങ്ങളെന്തിന്ന് വിസമ്മതിച്ചു? അതേസമയം വലതരെമാത്രം അവരുടെ എണ്ണമററ വിഷപ്പുല്ലുകൾ പ്രസിദ്ധീകരിക്കാനായി നിങ്ങൾ അനുവദിച്ചില്ലേ? ഇതെന്തുതരം സമത്വമാണ്? വെട്ടിത്തുറന്ന് ഞങ്ങൾ നിങ്ങളോടു പറയുന്നു. തൊഴിലാളിവർഗവുമായി ഒരു തരത്തിലുള്ള സമത്വത്തിന്നും ഞങ്ങൾ നിങ്ങളെ ഒരിക്കലും അനുവദിക്കുകയില്ലായെന്നും. നിങ്ങൾക്കെതിരായ ഞങ്ങളുടെ സമരം ഒരു ജീവൻമരണസമരമാണ്. നിങ്ങളെപ്പോലെയുള്ള പാർട്ടിവിരുദ്ധ–സോഷ്യലിസ്റ്റ് വിരുദ്ധ നിഗൂഢ സംഘങ്ങളെ സംബന്ധിച്ചിടത്തോളം സർവ്വാധിപത്യം മാത്രമാണ് ഒരേ ഒരു വഴി.

"തെററായ പ്രസ്താവനകൾ എല്ലാവരും അവരവരുടേതായ തോതിൽ ചെയ്യുന്നുണ്ട്" എന്നും എല്ലാം "കലങ്ങി മറിഞ്ഞാണുള്ളതു്" എന്നും ഉള്ള വാദം വലിയൊരു ഗൂഢാലോചനയാണ്. എല്ലാററിലും ഒന്നാമതായി വർഗങ്ങൾ തമ്മിലും, വിപ്ലവവും പ്രതിവിപ്ലവവും തമ്മിലും ഒരു വ്യക്തമായ അതിർ വരമ്പിടേണ്ടതാണ് എന്നു് ഞങ്ങൾ കരുതുന്നു. വസ്തു നിഷ്ഠമായ സംഭവങ്ങൾ മനസ്സിലാക്കുന്നതിന്നിടയിൽ വിപ്ലവകാരികളായ ഇടതുകാർ ഒരു തെററല്ലെങ്കിൽ മറെറാരു തെററു് ചെയ്യേക്കാനിടയുണ്ട്. പക്ഷെ ഇതും, ബൂർഷ്വാ വലതന്മാരുടെ സോഷ്യലിസ്റ്റ് വിരുദ്ധവും പ്രതി വിപ്ലവപരവുമായ പ്രസ്താവനകളും പ്രവർത്തനങ്ങളും ഒരേ നിലയിൽ കണക്കാക്കാൻ സാദ്ധ്യമല്ല. ഈ രണ്ടു കാര്യങ്ങളും മൗലികമായും വ്യത്യസ്തങ്ങളാണ്. ഇന്നത്തെ മഹത്തായ സാംസ്കാരിക വിപ്ലവത്തിലെ മുഖ്യ വൈരുദ്ധ്യം ഒരു വശത്തു് തൊഴിലാളികളുടേയും കർഷകരുടേയും സൈനികരുടേയും വിപ്ലവകാരികളായ കേഡറുകളുടേയും വിപ്ലവ കാരികളായ ബുദ്ധി ജീവികളുടേയും വിപുലമായ ബഹു ജന വിഭാഗങ്ങളും, മറുവശത്തു്, പാർട്ടി വിരുദ്ധരും സോഷ്യലിസ്റ്റ് വിരുദ്ധരും ആയ ബൂഷ്വാസിയുടെ ഒരു കൈപ്പിടിയിലൊതുങ്ങുന്ന പ്രതിനിധികളായ നിങ്ങളും തമ്മിലുള്ള ശത്രുതാ സ്വഭാവത്തിലുള്ള ഒന്നാണ്. ഇതു് വിപ്ലവവും പ്രതി വിപ്ലവവും തമ്മിലുള്ള ഒരു വൈരുദ്ധ്യമാണ്. ശത്രുവും നമ്മളും തമ്മിലുള്ള ഒരിക്കലും ഒത്തു പോകാൻ കഴിയാത്ത ഒരു വൈരുദ്ധ്യമാണ്. നിങ്ങളുടെ പ്രതിവിപ്ലവപരമായ പ്രസ്താവനകളേയും പ്രവർത്തനങ്ങളേയും സംബന്ധിച്ച് പറയുകയാണെങ്കിൽ അവയെയെല്ലാം ഞങ്ങൾക്ക് നിർദാക്ഷിണ്യം വിമർശനത്തിന്നു് വിധേയമാക്കേണ്ടതും എതിർക്കാൻ ആഹ്വാനം ചെയ്യേണ്ടതുമുണ്ട്. തീർച്ചയായും പാണ്ഡിത്യം നിറഞ്ഞ ബൂർഷ്വാ ആശയങ്ങൾ പൊതുവിൽ വിമർശനത്തിന്നു് വിധേയമാകേണ്ടതാണ്, പക്ഷെ ഇതു് നിങ്ങളെപ്പോലെയുള്ള പാർട്ടിവിരുദ്ധരും സോഷ്യലിസ്റ്റ് വിരുദ്ധരുമായവരൽപിക്കുന്ന പെരുമാററത്തിൽ നിന്നു് വ്യത്യസ്തമാണ്. സാധാരണ ബൂർഷ്വാ വിദ്യാസമ്പന്നരെ കൈകാര്യം ചെയ്യുന്നതിൽ, അവർ കമ്മ്യൂണിസ്റ്റ് പാർട്ടിയേയും ജനതയേയും എതിക്കാത്ത പക്ഷം ഞങ്ങൾ തുടന്നു കൊണ്ടേ അവർക്ക് തക്കതായ ജോലി സൗകര്യങ്ങൾ നല്കിക്കൊണ്ടിരിക്കുന്നതും ഇത്തരം ജോലികൾക്കിടയിൽ അവരുടെ ലോക വീക്ഷണം പുനർവാർത്തെടുക്കാൻ അനുവദിക്കുന്നതുമാണ്. ബൂർഷ്വാസിയുടെ ആക്രമണങ്ങൾക്കെതിരായി ഞങ്ങൾ തിരിച്ചടി നല്കിയപ്പോൾ, പാർട്ടിക്കുള്ളിലേക്ക് ഒളിച്ചു കടന്ന ബൂർഷ്വാ പ്രതിനിധികൾ "തെററായ പ്രസ്താവനകൾ എല്ലാവരും അവരവരുടേതായ തോതിൽ ചെയ്യുന്നുണ്ട്" എന്നും "എല്ലാം കലങ്ങി മറിഞ്ഞാണുള്ളതു്" എന്നും പറഞ്ഞ് വമ്പിച്ച കോലാഹലങ്ങൾ സൃഷ്ടിച്ചു. ഇടതുകാരെ ഒരു വിഷമ സന്ധിയിൽ കുടുക്കി നിർത്താനും അന്തരീക്ഷം കലക്കി മറിക്കാനും കുഴപ്പം സൃഷ്ടിക്കാനും ഒരു പ്രത്യാക്രമണം അഴിച്ചു വിടാനും മാത്രമായിരുന്നു ഇതുകൊണ്ടവർ ലക്ഷ്യം വെച്ചിരുന്നതു്. നിഷ്ഫലമായ ഒരു ശ്രമം മാത്രമായിരുന്നു ഇതു്. നാം ചെയർമാൻ മാവൊവിന്റെ മാർഗദർശനമനുസരിച്ചാണ് പ്രവർത്തിക്കുന്നതു്. അതുകൊണ്ടു തന്നെ ഇടതും മദ്ധ്യമവും വലതും തമ്മിൽ വേർതിരിച്ചു നിർത്തുന്നു; ഇടതിന്മേൽ നാം ആശ്രയിക്കുന്നു, വലതിനോടു് പോരാടുന്നു, മഹത്തായ തൊഴിലാളിവർഗ സാംസ്കാരിക വിപ്ലവം

അതിന്റെ പര്യവസാനം വരെ കൊണ്ടു പോകാൻ വേണ്ടി ഭൂരിപക്ഷവുമായി നാം ഒന്നിക്കുകയും അവക്ക് ശിക്ഷണം നല്കുകയും ചെയ്യുന്നു.

പാർട്ടിക്കുള്ളിലേക്ക് ഒളിച്ചു കടന്നിരുന്നവരും ചുകപ്പുകൊടിയെ എതിർക്കാനായി "ചുകപ്പുകൊടികൾ" വീശിയിരുന്നവരുമായ ബൂർഷ്വാപ്രതിനിധികളുടെ ഈ എല്ലാ "മാന്ത്രിക ശക്തിയുള്ള രക്ഷാകവചങ്ങ"ളെല്ലാം തന്നെ ഒരേയൊരു ലക്ഷ്യപ്രാപ്തിക്കായിരുന്നു അവർ തിരിച്ചുവിട്ടിരുന്നതു്. അതായതു്, തങ്ങളുടെ സർവ്വാധിപത്യത്തിന്നു് തൊഴിലാളിവർഗത്തെ വിധേയമാക്കാൻ വിവിധ സംസ്കാരിക രംഗങ്ങളിൽ ഇപ്പോൾത്തന്നെ ചില നേതൃസ്ഥാനങ്ങൾ അവർ പിടിച്ചുപററുകയും നമ്മുടെ മേൽ സർവ്വാധിപത്യം പ്രയോഗിക്കുകയും ചെയ്തിട്ടുണ്ടു്. ഈ സ്ഥാനങ്ങളെല്ലാം തന്നെ നമുക്കു് വീണ്ടെടുക്കേണ്ടതായും ഈ ബൂർഷ്വാ പ്രതിനിധികളെ മറിച്ചിടേണ്ടതായും ഉണ്ടു്! "ചുകപ്പുകൊടികൾ" വീശിക്കൊണ്ടിരിക്കുമ്പോൾ തന്നെ അവരുടെ ചുകപ്പുകൊടിയോടുള്ള എതിർപ്പാണു് പാർട്ടിക്കുള്ളിലേക്ക് ഒളിച്ചുകടന്ന ബൂർഷ്വാ പ്രതിനിധികളുടെ ഒരു മുഴച്ചുനില്ക്കുന്ന സ്വഭാവവിശേഷം.

എങ്ങിനെയാണു് നമുക്കവരെ തിരിച്ചറിയാൻ കഴിയുക? "ചെയർമാൻ മാവൊവിന്റെ കൃതികൾ പഠിക്കുക, അദ്ദേഹത്തിന്റെ ശിക്ഷണങ്ങൾ പിന്തുടരുക, അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾക്കനുസൃതമായി പ്രവർത്തിക്കുക" വഴിമാത്രമെ ഇതു് സാദ്ധ്യമാവുകയുള്ളു.

ഇന്നത്തെ യുഗത്തിലെ മാർക്സിസം-ലെനിനിസത്തിന്റെ ഉച്ചകോടിയാണു് മാവൊസെതുങ്ങ് ചിന്ത. അതു് അതിന്റെ മൂർദ്ധന്യ ദശയിലെത്തിയ ചൈതന്യമുള്ള മാർക്സിസം-ലെനിനിസമാണു്. സഖാവു് മാവൊസെതുങ്ങിന്റെ സിദ്ധാന്തത്തേയും പ്രയോഗത്തേയും ആകാശത്തിലെ സൂര്യന്റേയും ചന്ദ്രന്റേയും അനന്തമായ ചലനത്തോടും, ഭൂമിയിലെ നദികളുടേയും അരുവികളുടേയും അവസാനമില്ലാത്ത പ്രവാഹത്തോടും നമുക്കു് ഉപമിക്കാവുന്നതാണു്. സഖാവു് മാവൊസെതുങ്ങിന്റെ കൃതികൾ നമ്മുടെ എല്ലാ പ്രവർത്തനത്തിന്നും വേണ്ടുന്ന ഏററവും ഉയന്ന നിർദ്ദേശങ്ങളാണു്. ഒരാൾ മാവൊസെതുങ്ങ് ചിന്തക്കു് പിന്തുണ നൽകുകയും അതിന്നനുസൃതമായി പ്രവർത്തിക്കുകയും ചെയ്യുന്നുണ്ടോ ഇല്ലയോ എന്നതിലാണു്, മാർക്സിസം ലെനിനിസവും തിരുത്തൽവാദവും തമ്മിലും, വിപ്ലവവും പ്രതിവിപ്ലവവും തമ്മിലും ഉള്ള വിഭജനരേഖ സ്ഥിതിചെയ്യുന്നതു്.

മാവൊസെതുങ്ങ് ചിന്തക്കു് നിരക്കുന്ന എല്ലാററിനേയും നാം ശരിവെക്കുകയും അവക്കെല്ലാം തന്നെ നമ്മുടെ പിന്തുണ നൽകുകയും ചെയ്യുന്നു. മാവൊസെതുങ്ങ് ചിന്തയെ എതിർക്കുന്നതാരായാലും ശരി, അയാളുടെ സ്ഥാനം എത്ര ഉയന്നതായാലും അയാളുടെ "പ്രശസ്തി"യും "അധികാര"വും എത്ര വമ്പിച്ചതായാലും ശരി, നാം നിർഭയം അയാൾക്കെതിരായി സമരം ചെയ്യുന്നതും അയാളെ മറിച്ചിടുന്നതുമാണു്.

പാർട്ടിക്കുള്ളിലേക്കു് നുഴഞ്ഞുകടന്ന ബൂർഷ്വാസിയുടെ പ്രതിനിധികളെ കണ്ടാൽ "ഭീമാകാരമുള്ള"വരാണെന്നു് തോന്നും, പക്ഷെ വാസ്തവ

ത്തിൽ മറ്റെല്ലാ പിന്തിരിപ്പന്മാരെപ്പോലെ അവരും വെറും കടലാസ്സ് പുലികൾ മാത്രമാണ്.

തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവത്തിൽ മാവൊസെതുങ്ങ് ചിന്ത അതിന്റെ ചുക്കാൻ പിടിക്കുന്ന മർമ്മപ്രധാനമായ ഒരു ഉപകരണമാണ് (സ്റ്റീയറിംഗ് ഗിർ) തൊഴിലാളികളും കർഷകരും സൈനികരുമാകട്ടെ അതിന്റെ മുഖ്യശക്തിയുമാണ്. കാര്യങ്ങൾ ഇപ്രകാരമാകകൊണ്ട് നമുക്ക് തീർച്ചയായും എല്ലാതരം ഭീകരസത്വങ്ങളേയും പരാജയപ്പെടുത്താൻ കഴിയുന്നതും തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവത്തിൽ ഒന്നിനെത്തുടർന്ന് മറ്റൊന്നായി വിജയങ്ങൾ നേടാൻ കഴിയുന്നതുമാണ്.

പാർട്ടിവിരുദ്ധരായ "മൂക്കൂട്ട കുടുംബഗ്രാമത്തി"ന്റെ നിഗൂഢ സംഘത്തെ നാം തുറന്നു കാട്ടുകയും വിമർശിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ, രാജ്യത്തിനുള്ളിലെ ഭൂപ്രഭുക്കന്മാരും ധനികകർഷകരും പ്രതിവിപ്ലവകാരികളും ദുഷിച്ച വ്യക്തികളും വലതന്മാരും, അതേസമയം വിദേശത്തുള്ള സാമ്രാജ്യവാദികളും, തിരുത്തൽ വാദികളുമെല്ലാം തന്നെ വിദ്വേഷത്തോടേയും ആഹ്ലാദത്തോടേയും ചില നേട്ടങ്ങളവർക്ക് നേടിക്കളയാമെന്ന് ചിന്തിച്ചു പോകുകയാണ്. നാട്ടിനുള്ളിലും പുറത്തും ഉള്ള പിന്തിരിപ്പൻമാരോട് ഞങ്ങൾക്ക് പറയാനുള്ളത് നിങ്ങൾ ഒരു കഴുതയെപ്പോലെതന്നെ മൂഢന്മാരാണ് എന്നുമാത്രമാണ്. പാർട്ടിവിരുദ്ധരായ "മൂക്കൂട്ട് കുടുംബഗ്രാമ"ക്കാരുടെ നിഗൂഢസംഘത്തെ തുറന്നുകാട്ടുന്നതിലും അവരെ വിമർശനത്തിന്ന് വിധേയരാക്കുന്നതിലും എല്ലാ ഭീകരസത്വങ്ങളേയും തുത്തെറിയുന്നതിലുമുള്ള ഞങ്ങളുടെ ഒരേയൊരുദ്ദേശം, നമ്മുടെ പാർട്ടിക്കുള്ളിലും നമ്മുടെ രാജ്യത്തിനുള്ളിലും ഉള്ള നിങ്ങളുടെ ഏജണ്ട്മാരെ ഇല്ലായ്മ ചെയ്യുകയും നിങ്ങളുടെ എല്ലാ ആശകളുമർപ്പിച്ച ആ "ടൈംബോമ്പ്" നീക്കം ചെയ്യുകയുമെന്നതാണ്. മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്ക്കാരിക വിപ്ലവം ആഴത്തിൽ വികസിക്കുന്നതോടൊപ്പം രാജ്യം മുഴുക്കെ ജനങ്ങൾക്കിടയിൽ മാവോസെതുങ്ങ് ചിന്ത കൂടുതൽ ദൃഢമായി ഞങ്ങൾ വേരുറപ്പിക്കുന്നതും തിരുത്തൽ വാദത്തിന്റെയും മുതലാളിത്ത പുനഃസ്ഥാപനത്തെ പോഷിപ്പിക്കുന്ന മറ്റെല്ലാറ്റിന്റെയും വേരുകൾ പൂർണ്ണമായും പിഴുതെറിയുന്നതുമാണ്. ബുദ്ധിശൂന്യരായ കഴുതകളെ, ചരിത്രം നിങ്ങളെ നിന്ദിക്കുന്നതാണ്.

ഞങ്ങൾ എല്ലാ ബുദ്ധിജീവികളേയും ആക്രമിക്കുകയാണെന്ന കള്ളം നാട്ടിനുള്ളിലും പുറത്തുമുള്ള പിന്തിരിപ്പന്മാർ പരത്തിയിട്ടുണ്ട്. ഇതു സംബന്ധമാണ്, ചൈനയുടെ മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്ക്കാരിക വിപ്ലവം നേരിട്ടെതിർക്കുന്നത്. കമ്മ്യൂണിസത്തിന്റെ ബോർഡ് പൊക്കിപ്പിടിക്കുകയും അതിന്റെ മറവിൽ നിന്നു കൊണ്ട് തങ്ങളുടെ കമ്മ്യൂണിസ്റ്റ്‌വിരുദ്ധ ചരക്കുകൾ വ്യാപാരമാക്കുകയും ചെയ്യുന്ന ഒരു കൈപ്പിടിയിലൊതുങ്ങുന്ന ദുഷിച്ച മനുഷ്യരെയാണ് അതെതിർക്കുന്നത്. ഒരു കൈപ്പിടിയിലൊതുങ്ങുന്ന പാർട്ടിവിരുദ്ധരും സോഷ്യലിസ്റ്റ് വിരുദ്ധരും പ്രതിവിപ്ലവകാരികളുമായ ബൂർഷ്വാ ബുദ്ധിജീവികളെയാണ്. പഴയ സമുദായത്തിൽനിന്നും വന്ന ബുദ്ധിജീവികളുടെ വലിയ വിഭാഗങ്ങളെ

സംബന്ധിച്ചിടത്തോളം ഞങ്ങളുടെ നയം അവരുമായി ഒന്നിക്കുകയും അവക്ക് ശിക്ഷണം നൽകുകയും പുനർവാർത്തെടുക്കുകയും ചെയ്യുക എന്നതാണ്. അങ്ങിനെ മഹത്തായ സാംസ്കാരിക വിപ്ലവത്തിന്നിടയിൽ തൊഴിലാളിവർഗ്ഗബുദ്ധിജീവികളുടെ അണികൾ ചിട്ടയോടെ വളർന്നു കൊണ്ടിരിക്കയാണ്.

വിപ്ലവകാരികളായ ജനങ്ങളെ, മാവോസേതുങ്ങ് ചിന്തയുടെ അടിസ്ഥാനത്തിൽ ഇനിയും കൂടുതൽ അടുപ്പത്തിൽ നാമെല്ലാം യോജിക്കുക!

മാവോ സെതുങ്ങ് ചിന്തയുടെ മഹത്തായ രക്തപതാകയും തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവത്തിന്റെ മഹത്തായ രക്തപതാകയും ഉയരത്തിൽ പൊക്കിപ്പിടിച്ചുംകൊണ്ട് വിജയശ്രീലാളിതമായി നമുക്കെല്ലാം മുന്നോട്ട് മാർച്ച് ചെയ്യാം!!

മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ലവം നീണാൾ വാഴട്ടെ!!!



## അച്ചടിയിൽ :

**ഇന്ത്യൻ കർഷകസായുധസമരം**
**ഊർജ്ജിതമാകുന്നു**

— പീക്കിംഗ് റവ്യൂ.
( ഫിബ്രുവരി, 1970 )

## *In Print:*

**Indian Peasant**
**Armed Struggle Intensifies**

— Peking Review,
( February, 1970 )

